# THE CHURCH WEEKLY

Vol. V | SUNDAY 15th JULY 1951 | PRICE 2 ANNAS PER COPY | NO. 26


## THE LOST NECKLACE

(By T. Kagawa)

Once upon a time there was a lady soon to be married, who was busily engaged in making preparations for the great event. She was a Syrian, and in Syria from ancient time the women have always worn necklaces. The necklaces, though were not the kind that we are accustomed to see. They are not made of pearls, nor of yellow gold, but of silver-of silver coins in current use, ten of which are strung together to make a circlet so if one of the pieces happens to disappear, the other nine are rendered useless; the necklace as a necklace is spoiled. It is as if you had lost your false tooth. What a funny feelings we have in our mouths when that which naturally ought to be present had disappeared. One has the same feeling when he has had to have a tooth pulled. Formerly there were thirty-two of them, each in its place. Then suddenly one is gone; every time the tongue touches the vacant spot an inexpressibly strange feeling comes over us. It is a disagreeable experience for us to lose one of our possessions, no matter what it is. Take even such a replaceable thing as a kitchen knife, for instance. If the one to which we have grown accustomed vanishes, we have a distinct sense of loss; no new one can take its place: some how it does not seem quite to fit, or impart the same feeling as the old. So we search and search for the lost article until it is found. I have in my possession a new fountain-pen brought to me from England by a friend; but if by chance I should lose this old cheap one which I habitually use, I should be strangely put out. For over seven years it has been my constant companion; three of my books have been written with it—Across the Death-line, A Shooter at the Sun, and From Star to Star; it is only a cheap affair, but I have used it for so long that I set as much store by it as a carpenter does by his favourite plane. In quite the same way our old shoes are always the best; they seem to fit just right; they are comfortable; they do not tire the feet, and are always better than new, untried one when we are setting out for a long walk.

So when the young woman of the parable lost one of the coins that made up the necklace which seemed to rest so comfortably on her neck, she lighted a candle and began to search. Under the veranda, under the rugs, in every nook and corner she looked until she found it. Having found it she called in her neighbours. "Come on over", she said, "I have found the part of my necklace I thought I had lost. I don't know when I have felt so happy over anything. Come over and help me celebrate!.' This is only a parable: but looked at from the standpoint of the Lord of the Heaven, He who made the world and is the ultimate reality in the universe, we are part of His necklace. Are we silver, pearl, or diamond? At any rate we are each a Unit in the necklace. When we reflect on the meaning of existence, life is empty and meaningless unless we admit that man is a unit in the adornment of God.

"Oh, no! says someone, man, is a sake drinking animal sheduled to pass his time in pleasure." A two-days' spree, however, always brings distress, the thrill has passed. Even a New Year's drinking bout, no matter how hilarious it has been, turns to gall with the passing of time. Unless we concede that the purpose of man is to adorn God, there is but little interest in this daily round we call life; but to be able to say, "I am part of God's great necklace, I even I, am one of its pearls," is enough to alter our whole outlook on life. The minute we come to think that I, unkempt and ill-favoured as I am, am perhaps a part of God's adornment, we are forced to be more particular in the matter of our personal appearance.

"God. What is God? I know what I am, but does your God eat rice and follow the laws of nature? It is my money I use when I gamble". To thus despise oneself relieves one from the necessity of worry. 'My body is my own. Whether my nose runs or syphilis germs pervade my whole system, it is my body. With my own money I buy my drinks. What's the row about? 'The reason why some people talk like this, turning their bodies into wine flagons, pickling themselves in alcohol from morning to night, themselves getting poorer and poorer while the wine merchant gets more and more prosperous—and such inebriates are not infrequently seen—is simply because they fail to realise that they are part of God's adornment. The sword-maker for the emperor purifies his body. Man who has been created by the Maker of Heaven and earth must not bring ruin upon himself. The giving in to self, the spirit of desperation which gives the body for sale or for prostitution, is a direct violation of the will of the Heavenly Father, who especially made us to be His adornment. I want us humans all to be beautiful; but if we are not links in God's necklace it is unnecessary that we even wash our faces. "Well, what of it? Even if my eyes are bleary and my nose is dirty, it is my own body, is it not? But the washing of the face and the combing of the hair, the fact that man is beautiful, that in gentleness of heart we mutually adorn ourselves

# മലങ്കര ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ

## 1950_51ലെവാർഷിക റിപ്പോർട്ട്

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ സണ്ടേസ്കൂൾ സമാജം അവഗണനീയമല്ലാത്ത സമുദായസേവനം നിർവഹിച്ചുകൊണ്ടിരിക്കുന്നു. സമാജത്തിന്റെ ജനറൽസെക്രട്ടറി ഫാദർ കെ. ഡേവിഡിന്റെഉജ്ജ്വലവും, നിരന്തരവുമായ പരിശ്രമങ്ങൾ ആ സമാജത്തിന്റെ കാര്യക്ഷമമായപ്രവർത്തനത്തിനു ഗണ്യമായ വിധത്തിൽ സഹായകമാണ്. സമുദായത്തിന്റെ താല്പര്യപൂർവ്വമായ ശ്രദ്ധയെ അർഹിക്കുന്ന ഈ സമാജപ്രവർത്തനങ്ങളുടെ 1950–51ലെ വാർഷിക റിപ്പോർട്ട് ഇപ്പോൾ പ്രസിദ്ധീകൃതമായിട്ടുണ്ട്. റിപ്പോർട്ടിന്റെ ചിലഭാഗങ്ങൾ താഴെ ഉദ്ധരിച്ചുകൊള്ളുന്നു.

1950-ലെ വാർഷിക സമ്മേളനം

സമ്മേളനം വാകത്താനം വലിയപള്ളിയിൽ വച്ചു, പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മേടം 17–ാംതീയതി നടത്തപ്പെട്ടു. തദവസരത്തിൽ പ്രൊഫ. പി. ജി. മാത്യു എം. എ.ബി.ഡി, മി.സി.ഐ.നൈനാൻ ബി.എ. എൽ.റ്റി. എന്നിവരുടെ ശ്രദ്ധേയമായ പ്രസംഗങ്ങളും സമ്മാനദാനവും ഉണ്ടായിരുന്നു.

തന്നാണ്ടു പ്രവർത്തനങ്ങൾ 1125 ഇടവത്തിൽ ആരംഭിച്ചു. റിപ്പോർട്ടു വർഷം 250 സ്കൂളുകളിലായി ഇരുപത്തയ്യായിരം വിദ്യാർത്ഥികൾ പഠിക്കുന്നുണ്ടായിരുന്നു. അദ്ധ്യാപകന്മാരായി1500 പേരും ജോലിനോക്കിവന്നു. അഭ്യസ്തവിദ്യരായ പല ആളുകൾ അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചിട്ടുണ്ട് എന്നുള്ളതു് സൺഡേസ്കൂൾ പ്രവർത്തനത്തിൽ സഭാംഗങ്ങൾക്കുള്ള മതിപ്പിനെ വെളിപ്പെടുത്തുകയത്രെ ചെയ്യുന്നതു്.

സമാജം പ്രസിഡണ്ടു്

സമാജം പ്രസിഡണ്ടായിരുന്ന മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, ദേഹാസ്വാസ്ഥ്യം നിമിത്തം തൽസ്ഥാനം രാജിവയ്ക്കുകയാൽ പകരം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് നിയമിക്കപ്പെട്ടു.

അദ്ധ്യാപക യോഗങ്ങൾ

സെന്റർ അദ്ധ്യാപകയോഗങ്ങൾ പാത്താമുട്ടം, പത്തിച്ചിറ, കണ്ടഴ, പരുമല, കടപ്ലാമറ്റം, വാകത്താനം, കല്ലട, പാമ്പാടി, ആദിയായ സ്ഥലങ്ങളിൽവച്ചു് ഇക്കൊല്ലം നടത്തപ്പെട്ടു. അദ്ധ്യാപകന്മാരുടെ ഭക്ഷണച്ചെലവു് അതതുസ്ഥലവാസികൾ വഹിക്കയാണു ചെയ്തതു്. നൂറും, ഇരുന്നൂറും രൂപാ ചില പള്ളിക്കാർ ഇക്കാര്യത്തിനായി ചെലവാക്കിയിട്ടുണ്ടു്. ഭക്ഷണച്ചെലവു വഹിക്കാൻ പള്ളിക്കാരെ കൂടുതലായി ലഭിക്കാൻ പ്രയാസമുണ്ടായതുകൊണ്ടു് ചില സെന്ററുകളിൽ അദ്ധ്യാപകയോഗം ഇക്കൊല്ലം നടന്നില്ല. അദ്ധ്യാപകയോഗത്തിനു ഓരോ പള്ളിക്കാർ ചെലവാക്കിയ സംഖ്യ ഒടുവിൽ കൊടുത്തിട്ടുണ്ടു്. അവരോടുള്ള നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

അദ്ധ്യാപക പരിശീലനക്ലാസ്സ് ചാത്തന്നൂർവച്ചു് ഏതാനും ദിവസങ്ങളിൽ നടന്നു. 40 അദ്ധ്യാപകന്മാരോളം ഇതിൽ സംബന്ധിച്ചു. കൊല്ലം ഭദ്രാസനത്തിൽവച്ചു നടത്തപ്പെടുന്ന രണ്ടാമത്തെ അദ്ധ്യാപക പരിശീലനക്ലാസ്സത്രെ ഇതു്. സൺഡേസ്കൂൾ പ്രവർത്തനത്തിൽ ഈ മെത്രാസനത്തിനുണ്ടായിട്ടുള്ള പൊതുവായ മാന്ദ്യം ഈ സമ്മർക്ലാസ്സുകളെയും ബാധിച്ചതുകൊണ്ടാണു് അദ്ധ്യാപകന്മാരുടെ സംഖ്യ ഇത്ര കുറഞ്ഞുപോയതു്. മാർ തേയോദോസ്യോസ് മെത്രാപ്പോലീത്താ, ഫാദർ ഇ. മാത്യൂസ് ഫാ. കെ. ഡേവിഡ്, എം. വി. ഏബ്രഹാം ബി.എ.എൽ.റ്റി., പി. പി. ജോർജ് ബി.എ.ബി.റ്റി.ബി.ഡി. എന്നിവർ ക്ലാസ്സുകൾ എടുത്തു. ക്ലാസ്സുകൾ നടത്തുന്നതിനു പ്രത്യേകം ഗ്രാന്റു തന്നു സഹായിച്ചിട്ടുള്ള ചാത്തന്നൂർ പള്ളിക്കാരോടും, താമസക്കാരുടെ സുഖസൗകര്യങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കുന്ന സൺഡേസ്കൂൾ അദ്ധ്യാപകന്മാർ, പൗരപ്രധാനികൾ എന്നിവരോടും ഞങ്ങൾ അതീവകൃതജ്ഞരത്രെ.

വാർഷികപരീക്ഷകളും സമ്മാനങ്ങളും

പതിവുപോലെ ഈ വർഷവും വാർഷികപരീക്ഷയും മൽസരപരീക്ഷയും നടത്തി. 108 പേർ S. S. F. C. പരീക്ഷക്കു കൂടി. അവരിൽ 48 പേർ വിജയിച്ചു് സർട്ടിഫിക്കറ്റിനു് അർഹരായിട്ടുണ്ടു്. അവരിൽ കെ. വി. വറുഗീസ് കുറോപ്പുഴ, ഒന്നാമതും കെ.കെ. കരുവിള പുതുപ്പള്ളി, 2–ാമതും 8–ാം ക്ലാസ്സിൽ വി. കെ. ജോസഫ് നിലക്കൽ, 1–ാമതും, കെ. പാപ്പി കടപ്ലാമറ്റ് 2—ാമതും. 7-ാംക്ലാസ്സിൽ പി.ഏ. മത്തായി പാമ്പാടി വെമ്പംചിറ 1–ാമതും, കെ. കെ. അന്നമ്മ വാകത്താനം യുണൈറ്റഡ് 2—ാമതും 6-ാംക്ലാസ്സിൽ കെ. അന്നമ്മ ഐക്കരകുളങ്ങര 1-ാമതും, ജി. ജോർജ് കൊച്ചിക്കൽ 2–ാമതും, 5–ാംക്ലാസ്സിൽ തങ്കമ്മ ചെറിയാൻ പാത്താമുട്ടം 1—ാമതും, കെ. എം. കുര്യൻ മാർ ഏലിയാ ചാപ്പൽ, കോട്ടയം 2—ാമതും പാസ്സായി സമ്മാനാർഹരായി. സമ്മാനാർഹരായ വിദ്യാർത്ഥികളെയും അവരുടെ സ്കൂളുകളേയും പ്രത്യേകം അഭിനന്ദിച്ചുകൊള്ളുന്നു, കൂടുതൽ സമ്മാനം ഈ വർഷം ലഭിച്ചിരിക്കുന്നതു് കോട്ടയം മെത്രാസനത്തിനാണു്., ചില സംഭാവനകൾ സമ്മാനങ്ങൾക്കായി ഈ വർഷവും ലഭിച്ചു. ഒന്നു് കൈപ്പട്ടൂർ തേരകത്തു ചെറിയാൻമുതലാളി മെമ്മോറിയലും, മറ്റൊന്നു് പീരുമേട്ട പള്ളിവികാരി ഫാ. ജേക്കബിന്റെ പിതാവു് ചെറിയാൻ ഗീവറുഗീസിന്റെ സ്മാരകവുമത്രെ.

വരവുചെലവു്

പൂർണ്ണമായ കണക്ക് ഒടുവിൽ കൊടുത്തിട്ടുണ്ടു്. ആകെ ഈ വർഷം 2474 രൂ. 13ണ. 6 സ. വരവുണ്ടു്. ചില കാരണങ്ങളാൽ പള്ളികാണിക്ക ഈ വർഷം എടുക്കാൻ സാധിച്ചില്ല. അതുമൂലം വരവു കുറെ കുറഞ്ഞിട്ടുണ്ടു്. ചെലവു് ആകെ 1633 രൂ. 14ണ. 3 സ. ഉണ്ടു്. മിച്ചം 840 രൂ. 15 ണ. 3 സ. ആണു്. പ്രസ്സ്ഫണ്ടു് തന്നാണ്ടു പിരിവു് ഉൾപ്പെടെ ഇപ്പോൾ 2474 രൂ. 4ണ. ആണു്.

---

and live beautifully, and that the beauty of God shines on earth like the stars of heaven, does not all mean that there is a supernatural power, a power above man that makes man beautiful?

So when even one of the pieces in the chain is lost, the Heavenly Father is deeply affected; He searches and searches everywhere, in the corners of the spare room upstairs, on the closet shelves, even in the dust heap in the back yard. There is nothing quite so tiresome as one who is always getting lost" Neverthless the Heavenly Father is out searching for these missing folk who cause such waste—ten years, a hundred years, with might and main He keeps up the search; then when He finds them, like the woman in the story. He is filled with joy and says, "I have found that which was lost!!

(extract from The Thorn in the Flesh by Kagawa the famous Japanese Christian Leader)

ആരോഗ്യപംക്തി

# കിടക്കയിൽ കിടന്നുകൊണ്ടുള്ള ചില വ്യായാമമുറകൾ

## കുടവയറിനും ദഹനേന്ദ്രിയങ്ങൾക്കും നൽകുന്ന പ്രയോജനങ്ങൾ

(സി, ഇ. ജി.)

വ്യായാമമുറകൾ ദുഷ്കരമായതുകൊണ്ടു മാത്രം അവ വേണ്ടെന്നു വയ്ക്കുന്നവർ വളരെ ചുരുക്കമായിരിക്കും. നേരെമറിച്ച് അവ ദുഷ്കരമായതുകൊണ്ടു തന്നെ അവ പരിശീലിക്കുന്നതിന് ഔത്സുക്യം കൂടിയിരിക്കുവാനാണ് സാദ്ധ്യതയുള്ളതു്. വ്യായാമമുറകൾ വേണ്ടെന്നുവയ്ക്കുന്നതിനു യഥാർത്ഥകാരണം ഒരേ രീതിയിലുള്ള മുറകൾ ദിവസവും ചെയ്യുന്നതിലുള്ള വിരസത മാത്രമാണെന്നു തോന്നുന്നു. ആദ്യമാദ്യം പ്രദർശിപ്പിക്കാറുള്ള ഔത്സുക്യം ക്രമേണ ആറി തണുക്കുന്നതോടു കൂടെ ആ വിഷയത്തിലുള്ള നിഷ്ഠയും കുറഞ്ഞുപോകുന്നു.

അതുകൊണ്ട് വ്യായാമമുറകൾക്ക് വിവിധത്വം ആവശ്യമാകുന്നു. ഒരേ മാംസപേശിയുടെ വളർച്ചയ്ക്കും വികസനത്തിനും സഹായിക്കുന്ന മുമ്മൂന്നു മുറകളെങ്കിലും അഭ്യസിച്ചിരിക്കുന്നതു് മേലുദ്ധരിച്ച പ്രകാരത്തിൽ സംജാതമാകുന്ന വിരസത അകറ്റി നിർത്തുന്നതിനു സഹായകമായിരിക്കും.

ശരീരത്തിന്റെ രണ്ടുഭാഗങ്ങൾ—ഉദരവും (abdomen) പുറത്തിന്റെ താഴത്തെ ഭാഗവും (small of the back)—ശരിയായി വികാസം പ്രാപിക്കേണ്ടതു് ഉള്ളിലുള്ള അവയവങ്ങളുടെ അഭംഗമായ പ്രവർത്തനത്തിനാവശ്യമാകുന്നു. ഈ ഭാഗങ്ങൾക്കു ശരിയായ ആരോഗ്യമില്ലാത്തപക്ഷം ദഹനക്രിയയ്ക്കും സിരകളുടെ പ്രവർത്തനത്തിനും ഭംഗം നേരിടാം. ഭാഗ്യവശാൽ കിടക്കയിൽ കിടന്നുകൊണ്ടു തന്നെ ഈ ഭാഗങ്ങൾക്ക് ശരിയായ വ്യായാമം നൽകാവുന്നതാണ്. യഥാർത്ഥം പറയുന്നപക്ഷം ശരീരത്തിന്റെ മേൽപറഞ്ഞ ഭാഗങ്ങൾക്ക് വ്യായാമം നൽകുന്നതിനു പററിയ സ്ഥലം കിടക്ക തന്നെയാകുന്നു.

ശരീരത്തിന് ഉന്മേഷം നൽകുന്നതിനു പര്യാപ്തമായ ഏതെങ്കിലും ചില വ്യായാമമുറകൾ ചെയ്തശേഷം താഴെ വിവരിക്കുന്ന മുറകൾ ഒന്നു ശ്രമിച്ചുനോക്കുക. നിങ്ങളുടെ പുതപ്പു മാററിയിട്ട് കാലുകൾ മടക്കി മുട്ടുകൾ രണ്ടും താടിയിൽ മുട്ടിക്കുവാനാണ് ഒന്നു ശ്രമിക്കേണ്ടതു്. ആ ശ്രമം ഏകദേശം പരമാവധി സാധിച്ചുകഴിഞ്ഞാൽ ഒരു അന്ത്യശ്രമം കൂടെ നടത്തിയാലും. ഈ അന്ത്യശ്രമം ഉദരത്തിന്റെ അടിഭാഗത്തുള്ള മാംസപേശികൾക്ക് നല്ല വ്യായാമം നൽകുന്നു. ഇനിയും കാലുകൾ നിവർക്കാം. എന്നാൽ അവ കിടക്കയിൽ സ്പർശിക്കുന്നതിനു മുമ്പ് മേൽവിവരിച്ച വിധത്തിൽ രണ്ടു പ്രാവശ്യംകൂടെ ചെയ്തുനോക്കുക. മിക്കവാറുംപേർക്ക് ഈ വ്യായാമമുറ മൂന്നു പ്രാവശ്യം അനുഷ്ഠിച്ചാൽ മതിയാകും. എന്നാൽ ഒരു മൂന്നു പ്രാവശ്യം കൂടെ ചെയ്യുന്നതു കൊണ്ട് ദോഷമില്ല. ചെറുതായ ഒരു വേദന തോന്നുന്നപക്ഷം പിന്നെ ഈ മുറ അന്നത്തേക്ക് ആവർത്തിക്കരുതു്.

ഇനിയത്തെ വ്യായാമമുറ ഇരിക്കുവാനുള്ള ശ്രമമാകുന്നു. കിടക്കയിൽ നീണ്ടു നിവർന്നു കിടന്നുകൊണ്ട് എഴുന്നേററിരിക്കുവാൻ നോക്കുക. ആ സമയം കാലുകൾ രണ്ടും കിടക്കയിൽ സ്പർശിച്ചിരിക്കണം. നിവർന്നു ഇരുന്നു കഴിഞ്ഞാൽ മുമ്പോട്ടു കുനിഞ്ഞു കാൽപാദങ്ങളിലെ വിരലുകളിൽ സ്പർശിക്കാമോ എന്ന് ഒന്നു പരീക്ഷിച്ചുനോക്കണം. അതു് സാധിച്ചുകഴിഞ്ഞാൽ കരങ്ങൾ രണ്ടും അതിനുമപ്പുറത്തേക്ക് എത്രമാത്രം നീട്ടാമെന്ന് ഒരു അന്തിമശ്രമം കൂടെ ചെയ്തുനോക്കുക. ഈ അന്തിമശ്രമം ഉദരത്തിന്റെ മുകൾ ഭാഗത്തെ മാംസപേശികൾ ചുരുങ്ങുന്നതിനു സഹായിക്കുന്നു. അങ്ങനെ ഈ വ്യായാമമുറകൾ രണ്ടും ഉദരത്തിന്റെ ഉപരിഭാഗത്തും താഴെയുമുള്ള മാംസപേശികൾക്ക് ആവശ്യമായ പ്രവർത്തനം നൽകുന്നു. അതു് കൊഴുത്തു തടിച്ച് മാംസളമായ ഉദരത്തിന്റെ എല്ലാ ഭാഗങ്ങൾക്കും ശരിയായ വ്യായാമം നൽകി കുടവയർ തടയുന്നതിനും അര ഒതുങ്ങുന്നതിനും സഹായിക്കുന്നു.

ഇനിയും പുറകോട്ടു മലർന്നു കിടന്ന് ശിരസു കിടക്കയിൽ സ്പർശിക്കട്ടെ. എന്നാൽ ശിരസ്സ് കിടക്കയിൽ വിശ്രമിക്കുന്നതിനനുവദിക്കാതെ മേൽവിവരിച്ച രണ്ടാമത്തെ വ്യായാമമുറ മൂന്നോ നാലോ പ്രാവശ്യം ആവർത്തിച്ചു ചെയ്യുക. വിശ്രമിച്ചുകൊണ്ട് സാവധാനം ഒരു ഡസൻ പ്രാവശ്യം ഈ മുറ അനുഷ്ഠിക്കുന്നതിനേക്കാൾ പ്രയോജനകരമായിരിക്കും ഈ മുറ മൂന്നുനാലു പ്രാവശ്യം എത്രയും ഊർജ്ജസ്വലതയോടെ ചെയ്യുന്നതു്. അതു് മാംസപേശികളെ ക്ഷീണിപ്പിക്കുക തന്നെ ചെയ്യും. സംശയമില്ല.

ഇനിയും കിടക്കയിൽ കിടന്നു പുതപ്പെടുത്തു് പുതച്ചുനോക്കുക. അപ്പോൾ നിങ്ങൾ പ്രതീക്ഷിക്കുന്നതിൽ കൂടുതൽ തണുപ്പു തോന്നുന്നപക്ഷം ഒരു വ്യായാമമുറകൂടെ നിർദ്ദേശിച്ചുകൊള്ളട്ടെ. മലർന്നുകിടന്നുകൊണ്ട് ഉപ്പൂററികൾ രണ്ടും കിടക്കയിൽ അമർത്തി പിടിച്ചും അരയ്ക്കുതാഴെയോട്ടുള്ള ഭാഗം അനങ്ങാതെ സൂക്ഷിച്ചുംകൊണ്ട് അരക്കൂടിനു മുകളിലേക്കുള്ള ഭാഗം ഒന്നു twist(പിരിക്കാമോ) ചെയ്യാമോ എന്നുപരീക്ഷിച്ചുനോക്കൂ. നിങ്ങളുടെ മാർവ്വു കിടക്കയിൽ സ്പർശിക്കുവാനായിരിക്കണം നിങ്ങളുടെ ശ്രമം. അതു് തീർച്ചയായും അസാദ്ധ്യമായിരിക്കുമെങ്കിലും ആ ശ്രമം അസാധാരണമായ പ്രയോജനം ചെയ്യാതിരിക്കുകയില്ല. ഒരുവശത്തേക്ക് മേൽവിവരിച്ച പ്രകാരം തിരിയുവാൻ നോക്കിയതിനു ശേഷം അതുപോലെ തന്നെ മറുവശത്തേക്കും തിരിയുവാൻ നോക്കണം. ഈ വ്യായാമമുറ പ്രത്യേകിച്ചു സ്ത്രീകൾക്ക് വലിയ പ്രയോജനം ചെയ്യുന്നതാണെന്ന് അനുഭവം സാക്ഷിക്കുന്നു.

ഇനിയും വിവരിക്കുന്ന വ്യായാമമുറ ദഹനത്തെ സഹായിക്കുന്നതാകകൊണ്ട് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു വ്യായാമമുറയായി ഞാൻ കരുതുന്നു. വായു നല്ലതുപോലെ ശ്വസിച്ചതിനു ശേഷം എത്രയുംശക്തിയായി ആ വായു മുഴുവൻ ഉച്ഛ്വസിച്ചുകളയണം. വായു മുഴുവൻ ഉച്ഛ്വസിച്ചുകഴിഞ്ഞാൽ ഉച്ഛ്വസിക്കുന്നതിന് ഒരു അന്ത്യശ്രമം കൂടെ നടത്തുക. അകത്തുണ്ടായിരുന്ന വായു മുഴുവൻ ഉച്ഛ്വസിച്ചുകഴിഞ്ഞതുകൊണ്ട് ഉദരം ചുരുങ്ങുന്നതായി നിങ്ങൾക്ക് അനുഭവപ്പെടും. അതുമൂലം മാംസപേശിയുടെ വിവിധ അട്ടുക്കുകൾ(layers) തമ്മിൽ കൂടിയുരയുന്നതിനും അങ്ങനെ കൂടുതൽ രക്തം ആ ഭാഗങ്ങളിൽ കൂടി ഒഴുകി അവയെ ആരോഗ്യപൂർണ്ണമായി സൂക്ഷിക്കുന്നതിനും സഹായിക്കുന്നു. ഈ വ്യായാമമുറ ഉദരത്തെ നിയന്ത്രിക്കുവാൻ സഹായകമാണ്. ഭയം, വ്യാകുലത, കോപം, സങ്കടം ആദിയായ പല കാരണങ്ങൾ ദഹനത്തെ ഭംഗപ്പെടുത്തുമെന്നുള്ളതുകൊണ്ടു തന്നെ ഉദരത്തെ നിയന്ത്രിക്കുവാൻ അഭ്യസിക്കേണ്ട ആവശ്യകത വ്യക്തമാണ്. വികാരക്ഷോഭം ദഹനക്രിയയെ ബാധിക്കുമെന്നുള്ളതിനു സംശയമില്ല. എന്നാൽ ഉദരത്തെ

# റോമാലേഖനം

## അതിന്റെ മൂന്നു പ്രധാന വിഭാഗങ്ങൾ

(മാത്യു പി. ജോൺ എം. എ. എം. ററി. എച്ച്.)

പരേതനായ ശ്രീമാൻ ഒ. എം. ചെറിയാൻ, അദ്ദേഹത്തിന്റെ പുസ്തകങ്ങളിലൊന്നിൽ, ക്രൈസ്തവ, ഹൈന്ദവ, മുഹമ്മദ മതങ്ങളെക്കുറിച്ചു് പഠിക്കുവാനും, എഴുതുവാനും അദ്ദേഹത്തിനു് ചെറുപ്പത്തിൽ ആഗ്രഹം ഉദിച്ചതായും അതനുസരിച്ചു് റോമാലേഖനം പഠിക്കുവാൻ ശ്രമിച്ചുവെങ്കിലും അതിന്റെ ചിന്താഗതി മനസ്സിലാക്കുവാൻ സാധിക്കാതെ, അതു് ശ്രദ്ധാർഹമല്ലെന്നു് ഒരു കാലത്തു വിധിച്ചതായും പറയുന്നുണ്ടു്. റോമാലേഖനം ശ്രദ്ധാപൂർവ്വം പഠിക്കുവാൻ ശ്രമിക്കുന്ന പലർക്കും ഉണ്ടാകാവുന്ന ഒരു അനുഭവമത്രേ അതു്. ഈ പുസ്തകത്തിലെ ചിന്ത ഗ്രഹിക്കുവാനുള്ള പ്രയാസത്തിന്റെ പ്രധാന കാരണങ്ങളിലൊന്നു് അതിന്റെ വായനക്കാരെപ്പററി നാം അധികമൊന്നും അറിയുന്നില്ല എന്നതാകുന്നു. അതിന്റെ ഗ്രന്ഥകർത്താവിനും; പ്രഥമ വായനക്കാർക്കും സുഗ്രഹങ്ങളായ പല സൂചനകളും നമുക്കു് മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. തന്റെ മററു ലേഖനങ്ങളെ അപേക്ഷിച്ചു്, ഇതിൽ വേദശാസ്ത്രതത്വങ്ങളെപ്പററി സമഗ്രമായി അപ്പോസ്തലൻ പ്രതിപാദിക്കുന്നുണ്ടു് എങ്കിലും പൗലൂസിന്റെ ക്രൈസ്തവചിന്ത മുഴുവൻ ഇതിൽനിന്നു മനസ്സിലാക്കാമെന്നോ ഒരു വേദശാസ്ത്ര ഗ്രന്ഥമായിട്ടാണു് ഈ ലേഖനം ഉദ്ദേശിച്ചിട്ടുള്ളതെന്നോ ചിന്തിക്കുന്നതു് മൗഢ്യമത്രേ. സഭ, കൂദാശകൾ; മനുഷ്യാവതാരം എന്നിങ്ങനെ മററുലേഖനങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പല വിഷയങ്ങളും ഇതിൽ കാണുന്നില്ല.

ഈ ലേഖനം എഴുതിയ കാലവും, എഴുതുവാൻ അപ്പോസ്തലനെ പ്രേരിപ്പിച്ച കാരണങ്ങളും മനസ്സിലാക്കുവാൻ പ്രയാസമില്ല. റോമാസഭ പൗലോസിന്റെ ശ്രമഫലമായി ഉണ്ടായതല്ല. തലസ്ഥാനനഗരിയിലെ ആ സഭയുടെ ഉത്ഭവം എങ്ങനെയായിരുന്നുവെന്നു് ഊഹിക്കുകയേ നിവൃത്തിയുള്ളു. പത്രോസ് അവസാനം റോമയിൽ ചെന്നു എന്നും അവിടെവച്ചു് മരണമടഞ്ഞു എന്നും വിശ്വസനീയപാരമ്പര്യമുണ്ടെങ്കിലും അവിടത്തെ സഭ സ്ഥാപിച്ചതു് പത്രോസല്ല. സാമ്രാജ്യത്തിന്റെ കേന്ദ്രമായിരുന്ന റോമായിൽ എല്ലായിടത്തുനിന്നും ആളുകൾ വരുകയും, അവിടെനിന്നു് എല്ലായിടത്തേക്കും ആളുകൾ പോകുകയും സാധാരണയായിരുന്നു. യെരുശലേമോ, അതുപോലെ വേറെ ഏതെങ്കിലും ക്രൈസ്തവകേന്ദ്രമോ സന്ദർശിച്ചശേഷം അവിടെനിന്നു് “സർവ്വജനത്തിനും ഉണ്ടാവാനുള്ളോരു മഹാസന്തോഷ”ത്തിന്റെ സുവിശേഷവുംകൊണ്ടു് റോമയിൽ എത്തിയ ഏതോ അജ്ഞാതയാത്രക്കാരനായിരിക്കണം റോമാസഭയുടെ സ്ഥാപകനെന്നുള്ള ബഹുമതി ലഭിക്കേണ്ടതു്. “മറെറാരുവന്റെ അടിസ്ഥാനത്തിന്മേൽ പണിയാതിരിക്കേണ്ടതിനു്” (റോമർ. 15: 20, 2 കോരി. 10:15–16) സുവിശേഷഘോഷണം നടന്നിട്ടില്ലാത്ത സ്ഥലങ്ങളിൽമാത്രം പ്രവർത്തിക്കുവാൻ ഇഷ്ടപ്പെടുന്ന പൗലോസ് റോമയിലെ ക്രൈസ്തവർക്കു് ഈ ലേഖനമെഴുതുന്നതിനു് പ്രത്യേകം കാരണങ്ങളുണ്ടു്.

മൂന്നാമത്തെ സുവിശേഷയാത്രയുടെ അവസാനത്തിൽ, ക്രി. പി. 57–ലോ 58–ലോ, എഫേസൂസിലെ പ്രവർത്തനം കഴിഞ്ഞു് അപ്പോസ്തലൻ കോരിന്തിൽ വരികയും, കോരിന്ത്യലേഖനങ്ങളെപ്പററി എഴുതിയപ്പോൾ പറഞ്ഞ പ്രയാസങ്ങൾ നീങ്ങിയതിനാൽ സസന്തോഷം സ്വീകരിക്കപ്പെടുകയും ചെയ്തു. യെരുശലേമിലെ വിശുദ്ധന്മാർക്കുവേണ്ടി, വിജാതീയ സഭകളിൽനിന്നു് തന്റെ ശ്രമഫലമായി പിരിച്ച സഹായധനം, ഔദ്യോഗികമായി മാതൃസഭയിൽ ഏല്പിക്കുന്നതിനു് അതതു സഭകളുടെ പ്രതിനിധികൾകൂടെ വന്നിട്ടു് യെരുശലേമിലേക്കു യാത്രതുടരുവാൻ കാത്തിരിക്കുന്ന സമയത്താണു് ഈ ലേഖനം എഴുതുന്നതു്. (15:25-29) മദ്ധ്യതരണ്യാഴിയുടെ പൂർവ്വതീരങ്ങളിലെ തന്റെ വേല അവസാനിപ്പിച്ചതായി അദ്ദേഹം കരുതുന്നു. “അങ്ങനെ ഞാൻ യെരുശലേം മുതൽ ഇല്ലുർ‌്യദേശത്തോളം ചുററിസഞ്ചരിച്ചു് ക്രിസ്തുവിന്റെ സുവിശേഷഘോഷണം പൂരിപ്പിച്ചിരിക്കുന്നു,, (15:19) എല്ലാ ഗ്രാമങ്ങളിലും അദ്ദേഹം സന്ദർശിക്കുകയും സുവിശേഷഘോഷണം നടത്തുകയും ചെയ്തില്ല; എങ്കിലും, അദ്ദേഹത്തിന്റെ പദ്ധതിയനുസരിച്ചു് പ്രധാന നഗരങ്ങളിലെല്ലാംതന്നെ സഭകൾ സ്ഥാപിച്ചുകഴിഞ്ഞു. ക്രൈസ്തവസഭക്കു് സ്വാഭാവികമായുള്ള വികസന ശക്തിമൂലം, അതതു സ്ഥലങ്ങളിലെ ക്രൈസ്തവരുടെ പ്രവർത്തനഫലമായി സഭ വളർന്നുകൊള്ളുമെന്നാണു് അദ്ദേഹത്തിന്റെ പ്രതീക്ഷ.

ഇനി മദ്ധ്യതരണ്യാഴിയുടെ പശ്ചിമ അതൃത്തിയിലുള്ള സ്പാന്യവരെയും പോകേണം എന്നത്രേ അദ്ദേഹത്തിന്റെ ആഗ്രഹം. (15:22-24). സ്പാന്യ മുതലായ പാശ്ചാത്യരാജ്യങ്ങളിലെ സുവിശേഷവേലക്കു് റോമായിലെ ക്രൈസ്തവരുടെ ഹാർദ്ദവമായ സഹായസഹകരണങ്ങൾ ലഭിക്കണമെന്നു് അപ്പോസ്തലനു് ആഗ്രഹമുണ്ടു്. താൻ അവിടെ എത്തുന്നതിനു മുമ്പുതന്നെ തന്റെ വരവിനായി റോമാക്രൈസ്തവരെ തയ്യാറാക്കുവാൻ അത്രേ ഈ ലേഖനം എഴുതുന്നതു്. അതോടുകൂടെത്തന്നെ തന്റെ ശത്രുക്കൾ തന്നെപ്പററി പലയിടത്തും പരത്തിയിട്ടുള്ള ചില ആരോപണങ്ങൾക്കു് മറുപടിപറയുവാനും ഈ ലേഖനത്തിൽ താൻ ശ്രമിക്കുന്നുണ്ടെന്നു ഊഹിക്കാം. ക്രിസ്തുവിലുള്ള രക്ഷയും, ക്രൈസ്തവജീവിതത്തിൽ പഴയനിയമങ്ങൾക്കുള്ള സ്ഥാനവും സംബന്ധിച്ചു് അപ്പോസ്തലന്റെ ഉപദേശത്തെ ശക്തിയുക്തം എതിർത്ത ഒരു ഭാഗം വിശ്വാസികൾ ആദിമസഭയിൽ ഉണ്ടായിരുന്നു. അവരുടെ ദുഷ്പ്രചരണം റോമായിലും എത്തിയിരിക്കണം. അതിനാലത്രേ ഗലാത്യലേഖനത്തിൽ അദ്ദേഹം ഉപയോഗിച്ച ആശയങ്ങൾതന്നെ കുറെക്കൂടെ വിവരമായി, വ്യത്യസ്ഥമായ സാഹചര്യങ്ങൾ ആവശ്യമാക്കിയ മാററങ്ങളോടുകൂടെ ഈ ലേഖനത്തിലും പ്രത്യക്ഷപ്പെടുന്നതു്. “തിരുവെഴുത്തു് തിരുവെഴുത്തിനാൽ വ്യാഖ്യാനിക്കുക” എന്ന ഉപദേശം റോമാഗലാത്യലേഖനങ്ങൾ പഠിക്കുമ്പോൾ പ്രത്യേകം സ്മരണീയമാണു്.

---

(abdomen) നിയന്ത്രിക്കുവാൻ അഭ്യസിച്ചിരിക്കുന്നപക്ഷം വികാരക്ഷോഭം കൊണ്ടുണ്ടാകുന്ന പല ദോഷങ്ങളും ദൂരീകരിക്കാവുന്നതാണു്. എന്നുതന്നെയല്ല കുറെ നാളുകൾകൊണ്ടു് നിങ്ങളുടെ വികാരത്തെ തന്നെ അടക്കി ഭരിക്കുവാൻ നിങ്ങൾക്കു സാധിക്കും. അതു് നിങ്ങളുടെ ആരോഗ്യത്തെ പുഷ്ടിപ്പെടുത്തുമെന്നുള്ളതിനു സംശയമില്ലല്ലോ.

നിങ്ങളുടെ അത്യുത്സാഹം ദുരുപയോഗപ്പെടുത്താതിരിക്കുവാൻ സൂക്ഷിക്കണം. ക്ഷീണം തോന്നിയാൽ പിന്നെ അന്നത്തേക്കു വ്യായാമമുറകൾ ഒന്നും ചെയ്യരുതു്. വ്യായാമമുറകൾ ഓരോരുത്തരുടെയും അവശ്യമനുസരിച്ചു് തെരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം അവരവർ തന്നെ ഉപയോഗിക്കുകയായിരിക്കും ഉത്തമം.

# ക്രൈസ്തവലോകവാർത്തകൾ

(കെ. പി.)

## പത്തൊൻപതാം ശതവർഷ ജൂബിലി

ആയിരത്തിത്തൊള്ളായിരം സംവത്സരങ്ങൾക്കുമുമ്പ് വി. പൗലൂസ് അപ്പോസ്തലനു് "ഞങ്ങളെ വന്നു സഹായിക്കുക" എന്നു് മക്കദോന്യയിൽനിന്നു് ഒരു വിളിയുണ്ടായി. അതനുസരിച്ചാണു് അദ്ദേഹം യവനരാജ്യം സന്ദർശിക്കുന്നതിനു് ഒരുങ്ങിയതു്. യവനരാജ്യത്തിൽ ക്രിസ്തുമതം പ്രസംഗിക്കുന്നതിനു് ഇടയാക്കിയതു് ആ സന്ദർശനമായിരുന്നു. A. D. 51-ൽ നടന്ന ഈ പരിവർത്തനത്തിന്റെ 1900-ാംവാർഷികാഘോഷമാണു് കഴിഞ്ഞ ആഴ്ചയിൽ ഗ്രീസിൽ നടന്നുകൊണ്ടിരിക്കുന്നതു്. രണ്ടാഴ്ചത്തേക്കു് നീണ്ടുനിന്ന ഒരു ആഘോഷപരിപാടിയായിരുന്നു ആതൻസിലെ ആർച്ച്ബിഷോപ്പിന്റെ ആദ്ധ്യക്ഷതയിൽ രൂപീകൃതമായ ആഘോഷകമ്മിറ്റി സജ്ജീകരിച്ചതു്. ലോകത്തിലെ വിവിധ ക്രൈസ്തവസഭകളേയും, പ്രതിനിധികൾ അയച്ചു് അതിൽ ഭാഗഭാക്കാകുന്നതിനു് ക്ഷണിച്ചിരുന്നു. മലങ്കരസഭയ്ക്കും അതിൽ സംബന്ധിക്കുന്നതിനുള്ള ക്ഷണക്കത്തു് ലഭിച്ചിരുന്നു. ക്ഷണം തത്വത്തിൽ സ്വീകരിച്ചതായും എന്നാൽ തൽക്കാലം പ്രതിനിധികളെ അയയ്ക്കുന്നതിനു് നിർവ്വാഹമില്ലാത്തതിൽ ഖേദിക്കുന്നതായും ആതൻസിലെ ആർച്ച്ബിഷോപ്പിനെ അറിയിച്ചിട്ടുണ്ടു്.

ആംഗ്ലേയസഭയെ പ്രതിനിധീകരിച്ചുകൊണ്ടു് മൂന്നു് ബിഷോപ്പന്മാർ ആഘോഷങ്ങളിൽ പങ്കുകൊണ്ടു. ഇതിനുപുറമേ അമേരിക്കാ, ഈജിപ്തു്, യെറുശലേം, ഇത്തിയോപ്പിയാ, യൂഗോസ്ലാവിയാ, മുതലായ രാജ്യങ്ങളിൽനിന്നും ആഘോഷങ്ങളിൽ പങ്കെടുക്കുന്നതിനായി പ്രതിനിധികൾ ഗ്രീസിൽ എത്തിയിരുന്നു. ഈ ആഘോഷങ്ങളുടെ പ്രധാനഭാഗം പൗലൂസ് അപ്പോസ്തലന്റെ ജീവിതത്തോടു് അടുത്തുബന്ധപ്പെട്ടിട്ടുള്ള സ്ഥലങ്ങളിലേക്കുള്ള തീർത്ഥയാത്രകളാണു്. വി. പർവ്വതം, ഫിലിപ്പിയ, ബെറിയാ, സിലോണിക്കാ, ക്രേത്തുദ്വീപു്, കോരിന്തു്, ആതൻസ് അരയോപലികുന്നു്, മുതലായ സ്ഥലങ്ങൾ തീർത്ഥാടനസ്ഥലങ്ങളായി ഉൾപ്പെട്ടിരിക്കുന്നു. തീർത്ഥാടകർക്കു് എല്ലാവർക്കും ഒരുമിച്ചു പോകുന്നതിനായി ഒരു പ്രത്യേക കപ്പൽ ചാർട്ടർ ചെയ്തിരുന്നു. യാത്രയുടെ അവസാനത്തിൽ ഗ്രീസിലെ പോൾരാജാവു് തീർത്ഥാടകരെല്ലാവരെയുംകൂടി തന്റെ കൊട്ടാരത്തിൽ സ്വീകരിച്ചു. ജൂൺ 28-ാംനു- പത്രോസിന്റെയും, പൗലൂസിന്റെയും പെരുനാൾദിവസം—പൗലൂസ്ശ്ലീഹാ ഗ്രേക്കരുടെ അജ്ഞാതദേവനെപ്പറ്റി പ്രസംഗിച്ച അരയോപകുന്നിൽവെച്ചു് ഒരു പ്രത്യേക ശുശ്രൂഷ നടന്നു. അന്നു തന്നെ ആതൻസിലെ കത്തീഡ്റൽ പള്ളിയിൽവെച്ചു് വി. കുർബാനയും എത്ര ആഘോഷത്തോടു കൂടി നടത്തപ്പെട്ടു. അക്രോപോലീസ്കുന്നു് ആകമാനം ആ രാത്രിയിൽ ദീപാവലിയാൽ പ്രശോഭിതമായി. പൗലൂശ്ലീഹായുടെ ചരിത്രത്തെ ആസ്പദമാക്കി രചിച്ചിട്ടുള്ള പ്രഹസനം, അവിടെവെച്ചു് അഭിനയിക്കയുണ്ടായി. ഈ ആഘോഷത്തിൽ സംബന്ധിക്കുന്ന എല്ലാ തീർത്ഥാടകർക്കും, വി. അപ്പോസ്തലന്റെ ചിത്രം മുദ്രണംചെയ്തിരിക്കുന്ന ഓരോ മുദ്രയും സമ്മാനിക്കുന്നതാണു്. ലോകസഭാ സൗൺസിലിന്റെ ആഭിമുഖ്യത്തിൽ നാല്പതു് യുവാക്കൾ അടങ്ങിയ ഒരു യുവജന സംഘം തീർത്ഥാടകരുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. അതിൽ പതിനഞ്ചുപേരും റോമൻകത്തോലിക്ക സഭാംഗങ്ങൾ ആണു് എന്നുള്ളതു് പ്രസ്താവ്യമാണു്. റോമൻ കത്തോലിക്ക സഭയിൽനിന്നു് ഔദ്യോഗികമായി പ്രതിനിധികൾക്കു ഇതിൽ സംബന്ധിക്കാൻ പാടില്ലാത്തതും റഷ്യയുടെ ഇരുമ്പു് യവനികക്കകത്തുള്ള രാജ്യങ്ങളിൽ, യൂഗോസ്ലാവിയാ ഒഴിച്ചുള്ള രാജ്യങ്ങളിൽ നിന്നു് സഭാപ്രതിനിധികൾ ഇതിൽ ഭാഗഭാക്കാകാത്തതും ഗ്രീക്കസഭയ്ക്കു് കുണ്ഠിതം ഉളവാക്കിയിട്ടുണ്ടു്.

---

സ്പാന്യയിലെ സുവിശേഷവേലയ്ക്കു് അപ്പോസ്തലൻ റോമരുടെ സഹകരണം ആഗ്രഹിച്ചു. പക്ഷെ തന്റെ റോമാസന്ദർശനം തനിക്കു് മാത്രം പ്രയോജനകരമായിരിക്കുമെന്നല്ല അദ്ദേഹം പ്രതീക്ഷിച്ചതു്. തന്റെ സന്ദർശനം തനിക്കും അവർക്കും ആത്മീയ അനുഗ്രഹങ്ങൾക്കു് അവസരമാകും എന്നു് അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു (1: 11—13; 15: 29.) ആ അനുഗ്രഹങ്ങൾക്കും അവരെ ഒരുക്കുവാൻ കൂടെയത്രേ ഈ ലേഖനം.

സ്പാന്യയിലെ വേലയ്ക്കു് മാത്രമല്ല റോമരുടെ സഹകരണം അപ്പോസ്തലൻ ആഗ്രഹിച്ചതു്. യെരുശലേം സന്ദർശനത്തെപ്പറ്റി അപ്പോസ്തലനു് പല സംശയങ്ങളും ഉണ്ടായിരുന്നു. വഴിക്കു് പലരുടെയും തടസ്സങ്ങൾ വകവയ്ക്കാതെയാണു് അപ്പോസ്തലൻ പോയതു്. (അ. പ്ര. 20: 22, 23 21: 4, 11—4) യെരുശലേം സന്ദർശനാവസരത്തിൽ, റോമാക്രൈസ്തവരുടെ മദ്ധ്യസ്ഥപ്രാർത്ഥന തനിക്കു് സഹായമായിരിക്കണം എന്നും അപ്പോസ്തലനു് ആഗ്രഹമുണ്ടായിരുന്നു അതും ഈ ലേഖനം മൂലം അവരെ അറിയിക്കുന്നു. (15: 30—32.)

ഈ ലേഖനം പ്രധാനമായി മൂന്നു ഭാഗങ്ങളായി തിരിക്കാം. ഒന്നുമുതൽ എട്ടുവരെയുള്ള അദ്ധ്യായങ്ങളിൽ, ലോകത്തിന്റെ പാപം, നീതീകരണം, വിശുദ്ധീകരണം, ആദ്ധ്യാത്മികജീവിതം മുതലായ വിഷയങ്ങൾ പ്രതിപാദിക്കപ്പെടുന്നു. പിന്നീടുള്ള മൂന്നു അദ്ധ്യായങ്ങൾ യഹൂദജാതി പൊതുവെ ക്രിസ്തുവിനെ ത്യജിച്ചു എന്ന വസ്തുത ദൈവത്തിന്റെ നിത്യമായ ഉദ്ദേശങ്ങളുമായി എങ്ങനെ രമ്യതപ്പെടുത്താം എന്ന പ്രശ്നത്തെപ്പറ്റിയത്രേ. പന്ത്രണ്ടു മുതൽ പതിനഞ്ചുവരെയുള്ള അദ്ധ്യായങ്ങൾ പ്രായോഗികനിർദ്ദേശങ്ങളാകുന്നു. ഈ മൂന്നു ഭാഗങ്ങൾ തമ്മിൽ വേണ്ടതുപോലെയുള്ള ചേർച്ചയില്ല എന്നു് പ്രഥമദൃഷ്ടിയിൽ തോന്നാം. യഹൂദജാതി, ദീർഘകാലമായി നോക്കിപ്പാർത്തിരുന്ന മിശിഹായെ ത്യജിച്ചുകളഞ്ഞു എന്നതു് പൗലോസിനും ഒന്നാം ശതകത്തിലെ ക്രൈസ്തവർക്കും ആയിരുന്നതുപോലെ നമുക്കു് ഒരു സജീവപ്രശ്നമല്ല. അതുകൊണ്ടു് ലേഖനകർത്താവിന്റെയും വായനക്കാരുടെയും മനസ്സിൽ ഈ അദ്ധ്യായങ്ങൾക്കുള്ള ചേർച്ചയും ഔചിത്യവും നമുക്കു് തെളിവായില്ല എന്നുവരാം. പൗലോസിന്റെ എല്ലാ ലേഖനങ്ങളിലും തന്നെ, താത്വികവും, പ്രായോഗികവുമായ നിർദ്ദേശങ്ങൾ വേറെവേറെയായി കൊടുത്തിരിക്കുന്നതു കാണാം. പന്ത്രണ്ടാം അദ്ധ്യായത്തിന്റെ ആരംഭത്തിൽ മൂലഭാഷയിൽ (ഇംഗ്ലീഷിലും അതുകാണാം) "അതുകൊണ്ടു്" എന്ന പദം ഉണ്ടു്. ഈ ലേഖനത്തിലെ പ്രായോഗിക നിർദ്ദേശങ്ങളെല്ലാം ആദ്യത്തെ എട്ടു് അദ്ധ്യായങ്ങളിൽ കൊടുത്തിരിക്കുന്ന സത്യങ്ങളിൽ നിന്നുത്ഭവിക്കുന്നതായത്രേ അപ്പോസ്തലൻ കാണുന്നതു്. അപ്പോസ്തലന്റെ പ്രധാനചിന്തകൾ പിന്നാലെയുള്ള ലേഖനങ്ങളിൽ നമുക്കു് കാണാം.

(തുടരും.)

## വാരപഞ്ചാംഗം

| | ജൂലൈ | മിഥുനം | തോമ്മൂസ് |
|---|---|---|---|
| ഞായർ | 15 | 31 | 2 |
| തിങ്കൾ | 16 | 32 | 3 |
| ചൊവ്വാ | 17 | 1 | 4 |
| ബുധൻ | 18 | 2 | 5 |
| വ്യാഴം | 19 | 3 | 6 |
| വെള്ളി | 20 | 4 | 7 |
| ശനി | 21 | 5 | 8 |

**Thought for the Week**

The mark of a Saint is not perfection, but consecration. A Saint is not a man without faults, but a man who has given himself without reserve to God.

Bishop Westcott.

THE CHURCH WEEKLY

## മാർത്തോമ്മാ ദിനം

ജൂലൈ പതിനാറാം തീയതി തിങ്കളാഴ്ച മാർത്തോമ്മാദിനമാണ്. ഭാരത ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം സുപ്രധാനമായ ഒരു ദിവസമാണത്. ഏതു വിഭാഗത്തിൽ പെട്ട ക്രൈസ്തവർക്കും അഭിമാനപൂർവ്വം ആഘോഷിക്കാവുന്ന ഒരു പൊതുദിനമാണത്. ഇൻഡ്യയുടെ അപ്പോസ്തോലനായ വി. തോമ്മസിന്റെ ഓർമ്മദിനം എല്ലാവർക്കും ഒരുപോലെ പരിശുദ്ധവും പ്രധാനവുമാണെന്നുള്ളതിന് റോമൻ കത്തോലിക്കസഭ ഉൾപ്പടെ മലങ്കരയുള്ള വിവിധ സഭാവിഭാഗങ്ങൾ സഹകരിച്ചു അന്നു നടത്തുന്ന മഹായോഗം തന്നെ ഒരു തെളിവാണ്. അടുത്തകൊല്ലം—1952-ൽ വി. അപ്പോസ്തോലൻ ഇൻഡ്യ സന്ദർശിച്ചതിന്റെ 1900—ാംവാർഷിക ജൂബിലി ആഘോഷിക്കുകയാണ്. വി. പൗലൂസ് അപ്പോസ്തോലൻ ഗ്രീക്കുസഭ സ്ഥാപിച്ചതിന്റെ 19—ാം ശതവർഷജൂബിലി ഗ്രീസിൽ കഴിഞ്ഞ വാരത്തിൽ ആഘോഷിച്ചതിന്റെ ഒരു സംക്ഷിപ്തറിപ്പോർട്ട് ഞങ്ങൾ അന്യത്ര പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. എത്ര വിപുലമായ സജ്ജീകരണങ്ങളോടും പരിപാടികളോടുംകൂടി രണ്ടാഴ്ചത്തേക്കു നീണ്ടുനിന്ന ഒരു ആഘോഷമായിരുന്നു അതു്. ആഘോഷപരിപാടികളിലെ ഒരു പ്രധാന ചടങ്ങു വി. പൗലൂസ് അപ്പോസ്തോലൻ സന്ദർശിച്ച ചരിത്രപ്രസിദ്ധങ്ങളായ എല്ലാ പ്രധാന സ്ഥാനങ്ങളിലേക്കുമുള്ള തീർത്ഥാടനമാണ്. വി. അപ്പോസ്തോലന്റെ സ്മരണയെ ഉദ്ദീപിപ്പിക്കാൻ ഏററവും പ്രയോജനപ്രദമായ ഒരു പരിപാടിയായിരുന്നു അതു്. ഇന്ത്യയിലും പല സ്ഥാനങ്ങൾ വി. തോമ്മസ് അപ്പോസ്തോലൻ സന്ദർശിച്ചിട്ടുള്ളതായി പാരമ്പര്യമുണ്ട്. അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിന്റെ രംഗമായ മൈലാപ്പൂർ ഒരു തീർത്ഥാടക കേന്ദ്രമായി ഇന്നും സൂക്ഷിക്കപ്പെട്ടുപോരുന്നു. ഇതുപോലെയുള്ള പ്രധാന സ്ഥാനങ്ങൾ വേറെയുമുണ്ട്. അവിടെയെല്ലാം ഓരോ ചരിത്രസംഭവങ്ങളും സന്ദർശനങ്ങളോട് ബന്ധപ്പെട്ട് പറഞ്ഞു വരുന്നുണ്ട്. ഇങ്ങനെയുള്ള ചരിത്രശകലങ്ങൾ ക്രോഡീകരിച്ച ഒരു സ്മാരകഗ്രന്ഥം നിർമ്മിക്കുകയും പ്രധാന കേന്ദ്രങ്ങളിലേക്ക് തീർത്ഥാടകസംഘങ്ങളെ സംഘടിപ്പിക്കുകയും ചെയ്യുന്നതു് അടുത്തയാണ്ടിൽ ഭാരതത്തിൽ ആഘോഷിക്കപ്പെടുന്ന 19—ാം ശതവർഷജൂബിലിയുടെ ഒരു പരിപാടിയാകുന്ന കാര്യത്തിൽ ജൂബിലിക്കമ്മിററിയുടെ ശ്രദ്ധ പതിയുമെന്ന് വിശ്വസിക്കുന്നു. ഡോക്ടർ പി. ജെ. തോമസ്സ് കൺവീനറായി രൂപവൽകൃതമായിരിക്കുന്ന ജൂബിലി കമ്മിററിക്കു് ശ്രമകരമായ ഒരു കർത്തവ്യമാണുള്ളതു്. വിവിധസമുദായങ്ങളുടെ ഹാർദ്ദവമായ സഹകരണം കമ്മിററി സമാർജ്ജിക്കേണ്ടിയിരിക്കുന്നു. അഖിലേന്ത്യാ വ്യാപകത്വവും പ്രാധാന്യവും അർഹിക്കുന്ന തോതിൽ നടത്തേണ്ട ഒരു ആഘോഷപരിപാടി വിജയപ്രദമായി നടത്തണമെങ്കിൽ ഇൻഡ്യൻ ക്രിസ്ത്യാനികൾ അഹമഹമികയാ ഈ സംഗതിയിൽ ഉത്സാഹിക്കേണ്ടിയിരിക്കുന്നു. ഗ്രീസിൽ ഏകസഭയുടെ ആഭിമുഖ്യത്തിലാണ് ജൂബിലിയാഘോഷിച്ചതു്. ഇവിടെ പ്രാബല്യമുള്ള ഒന്നിലധികം ക്രൈസ്തവവിഭാഗങ്ങൾ ഉണ്ട്. അവരുടെ നിർമ്മൽസരവും, എന്നാൽ ഉൽസാഹപൂർവവുമായ സഹകരണം ഈ ജൂബിലിയാഘോഷത്തിൽ അത്യന്താപേക്ഷിതമാണ്. ഗ്രീക്കുരാജ്യത്തെക്കാൾ വിഭിന്നമായ ഒരു പരിതസ്ഥിതിയാണിവിടെ ഉള്ളതു്. ഗ്രീസ് ഒരു ക്രൈസ്തവരാജാവിനാൽ ഭരിക്കപ്പെടുന്നു. അവിടുത്തെ ബഹുഭൂരിപക്ഷം ജനങ്ങളും ക്രിസ്ത്യാനികളാണ്. ഇന്ത്യയിലാകട്ടെ ക്രിസ്ത്യാനികൾ കേവലം ഒരു ചെറിയ ന്യൂനപക്ഷമാണ്. ഇവിടെയുള്ള ക്രൈസ്തവർ പിഘടിച്ചു്, മൽസരിച്ചുനിന്നാൽ ക്രൈസ്തവധർമ്മം പരാജയപ്പെടുകയെയുള്ളുവെന്നും, യോജിക്കാവുന്ന പല കാര്യങ്ങൾ നമ്മളുടെ ശ്രദ്ധയിൽ പെടുന്നില്ലെന്നും, ദൈവോദ്ദേശം നിർവഹിക്കപ്പെടുന്നില്ലെന്നും, മാത്രമാണതിന്റെ ഫലം. വി. മാർത്തോമ്മാശ്ളീഹായുടെ ജീവിതസ്മരണ ആ വിപത്തിൽനിന്നു നമ്മെ ഉദ്ധരിക്കുവാൻ പര്യാപ്തമായി ഭവിക്കട്ടെ എന്നു ആശംസിക്കുന്നു.

---

(12–ാം പേജിൽനിന്നു തുടർച്ച)

ഴിവാക്കിയിരിക്കുമെന്ന് തെററായി ധരിക്കുന്നവരുമായ പലരേയും ഇയ്യിടെ ഞാൻ കാണുകയുണ്ടായിട്ടുണ്ട്. ഇൻഡ്യൻ നിയമം 3-ാം വകുപ്പനുസരിച്ച് അതിലെ ഏതാനും വകുപ്പുകളുടെ വ്യാപ്തിയിൽനിന്നും ഏതെങ്കിലും വർഗ്ഗക്കാരെ ഒഴിവാക്കുന്നതിനു് സംസ്ഥാനഗവർമ്മെൻറിനു് അധികാരം നൽകിയിട്ടുണ്ടെന്നുള്ളതു് ശരിയാണ്. ആ അധികാരം തിരുവിതാംകൂർ—കൊച്ചി സംസ്ഥാനം ഇതുവരെ പ്രയോഗിച്ചിട്ടില്ലെന്നു മാത്രമല്ലാ നേരേ മറിച്ചു് ഇൻഡ്യൻ പിൻതുടർച്ചാ നിയമം കഴിഞ്ഞ ഏപ്രിൽ 1-ാംനു- തുടങ്ങി ഈ സംസ്ഥാനത്തും നടപ്പിലായിരിക്കുമെന്ന് ഗസററു പ്രഖ്യാപനം ചെയ്തിട്ടുള്ളതുമാകുന്നു. തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം ഇൻഡ്യൻ ഡൊമിനിയന്റെ ഒരു ഭാഗമായി തീർന്നിരിക്കുന്നതിനാലും ഭൂനയത്തിനു പൊതുവെ ഭേദഗതികൾ ആലോചനയിലിരിക്കുന്നതുകൊണ്ടും തിരുവിതാംകൂർ-കൊച്ചിയിൽ വ്യവസായപദ്ധതികൾ വർദ്ധിച്ചു വരുന്നതിനാലും സ്ത്രീകളുടെ അവകാശവർദ്ധനവാദത്തിനു് പുരോഗതിയും പിൻബലവും വർദ്ധിച്ചുകൊണ്ടിരിക്കുന്നതിനാലും റദ്ദാക്കപ്പെട്ട തിരുവിതാംകൂർ നിയമം വീണ്ടും പുനർജ്ജീവിക്കാൻ അധികം ന്യായം കാണുന്നില്ല.

ഇന്നത്തെ നിയമപ്രകാരം സ്വത്തുടമസ്ഥന്മാർക്കു തങ്ങളുടെ സ്വത്തുക്കളെ സംബന്ധിച്ചു പരിപൂർണ്ണ ക്രയവിക്രയ സ്വാതന്ത്ര്യമുള്ളതും മക്കൾക്കു ഭാഗഉടമ്പടി എഴുതിക്കൊടുക്കാവുന്നതും മരണാനന്തരമുള്ള അവകാശികളെ നിശ്ചയിച്ചു് മരണശാസനം എഴുതാവുന്നതും അതെല്ലാം പ്രാബല്യപ്പെടുത്താവുന്നതുമാകുന്നു. പൂർവനിയമംപോലെ തന്നെ ഇന്നത്തെ നിയമവും മരണശാസന (വിൽപത്ര)ത്തിനു് വിധേയമാകുന്നു. വിൽപ്പത്രം ഇല്ലാതിരിരിക്കുന്ന പിന്തുടർച്ചാവകാശക്കാര്യങ്ങൾക്കു മാത്രമേ പുതിയ നിയമം ബാധകമാകയുള്ളു. ഈ ലേഖനത്തിൽ പുതിയ നിയമത്താലുള്ള പ്രധാന ഭേദഗതികളെ മാത്രം എടുത്തുപറഞ്ഞിരിക്കുന്നതും നിയമത്തെ മുഴുവനായോ അതിന്റെ എല്ലാ വകുപ്പുകളേയും സംബന്ധിച്ചോ വിമർശിക്കുന്നതിനു് ഉദ്യമിച്ചിട്ടില്ലാത്തതുമാകുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# രക്ഷാമാർഗ്ഗം.

“നിത്യജീവനുവേണ്ടി തന്നിൽ വിശ്വസിക്കേണ്ടിയിരിക്കുന്നവർക്കു ദൃഷ്ടാന്തമായി മുമ്പനായ എന്നിൽ യേശുമിശിഹാ തന്റെ ദീർഘക്ഷമയെ മുഴുവനും പ്രദർശിപ്പിക്കുമാറു കരുണ ചെയ്തു.

(I തിമോഥെയോസ് 1. 16)

വി. പൗലൂസിന്റെ അത്ഭുതകരമായ മാനസാന്തരം ക്രിസ്തുലോകചരിത്രത്തെ സാരമായി സ്പർശിച്ച ഒരു മഹാസംഭവമായിരുന്നു. തൽസംബന്ധമായി ആത്മകഥാകഥന രൂപത്തിലുള്ള പല പ്രസ്താവനകളും വി. പൗലൂസിന്റെ പ്രസംഗങ്ങളിലും ലേഖനങ്ങളിലും നമുക്കു കാണുവാൻകഴിയും. മഹാത്മാക്കളുടെ ആത്മകഥാകഥനം എപ്പോഴും വിജ്ഞാനപ്രദവും രസാവഹവുമാണ്. പ്രസംഗമദ്ധ്യേ താൻ ആ സംഭവം വിവരിക്കുമ്പോൾ, സാധാരണ മനുഷ്യർ സ്വാനുഭവങ്ങളെ വർണ്ണിക്കുമ്പോൾ കണ്ടുവരാറുള്ള അഹംഭാവത്തിന്റെയും ആത്മപ്രശംസയുടെയും നിഴൽപോലും നാം ദർശിക്കുന്നില്ല. ദൈവതിരുനാമമഹത്വത്തെമാത്രം മുൻനിർത്തിക്കൊണ്ടുള്ള ആത്മാർത്ഥതയോടുകൂടി “ദൈവം തന്റെ കരുണയാൽ എന്നിൽ പ്രവർത്തിച്ച അത്ഭുതകാര്യങ്ങളെ വന്നുകേൾക്കുക” എന്നു താൻപറയുന്നതായിട്ടാണ് നമുക്കു തോന്നുന്നതു്.

വി. പൗലൂസിനു തന്നെക്കുറിച്ചുതന്നെ എന്തഭിപ്രായമാണ് ഉണ്ടായിരുന്നതു്? യാതൊരു സംശയത്തിനും വഴിയില്ലാത്തവിധത്തിൽ താൻ അതു രേഖപ്പെടുത്തിയിട്ടുണ്ട് — “പാപികളിൽ പ്രധാനിയായ ഞാൻ.” തന്റെ ഭൂതകാലജീവിതത്തിലേക്കു തിരിഞ്ഞു നോക്കിയപ്പോൾ, താൻ അറിഞ്ഞ ദൈവസ്നേഹത്തിന്റെ വെളിച്ചത്തിൽ, തന്നെക്കുറിച്ച് അങ്ങനെയല്ലാതെ ചിന്തിക്കുവാനോ പറയുവാനോ തനിക്കസാദ്ധ്യമല്ലായിരുന്നു. നാം വിശുദ്ധനായികരുതുന്ന ഒരു മഹാനിൽ നിന്നു് ഇപ്രകാരമുള്ള വചനങ്ങൾ പുറപ്പെട്ടാൽ അതു വിശ്വസിക്കുവാൻ നമുക്കു പ്രയാസം തോന്നിയേക്കാം. എന്നാൽ ഒരു മനുഷ്യൻ നന്മയിൽ ഉയർന്നു വരുന്തോറും സ്വജീവിതത്തിലുള്ള തിന്മയും ദൈവത്തിന്റെ പരിശുദ്ധതയും തമ്മിലുള്ള അന്തരം കൂടിക്കൂടിവരുന്നതായി അനുഭവപ്പെടുമെന്നുള്ളതു പരമാർത്ഥമാണ്. ദൈവത്തെ അറിയുകയും ആ അറിവിന്റെ വെളിച്ചത്തിൽ തങ്ങളെത്തന്നെ അറിയുകയും ചെയ്യുന്ന ഏവർക്കും “എന്നെപ്പോലെ പാപിയായി മറ്റാരുമില്ല” എന്നു സമ്മതിച്ച് ഏറ്റു പറയുന്ന അനുഭവം ചിലപ്പോഴെങ്കിലും ഉണ്ടാകാതിരിക്കയില്ല. സ്വന്തപാപമല്ലാതെ മറ്റാരുടെയും പാപം നേരിട്ടറിയുവാനോ അതിന്റെ യഥാർത്ഥനഗ്നതയിൽ കാണുവാനോ ഉള്ള കഴിവ് ദൈവം യാതൊരു മനുഷ്യനും നൽകിയിട്ടില്ലാത്തതുകൊണ്ട് ഓരോരുത്തരും അറിയുന്ന ഏറ്റവും വലിയ പാപി അവരവർ തന്നെയാണ് എന്നു ജോൺബനിയൻ പറഞ്ഞിട്ടുള്ളതു് എത്രയുംവാസ്തവമാണ്.

ഇങ്ങനെ സ്വയം കുറ്റം വിധിച്ച മനുഷ്യനോടു് ദൈവം എങ്ങനെയാണ് പെരുമാറിയതു്? തന്റെ പാപത്തിന്റെ ഭയങ്കരതനിമിത്തം താൻ ദൈവത്തിന്റെ കരുണയ്ക്കതീതനായിത്തീർന്നുവോ? ഒരിക്കലും ഇല്ല. താൻ പാപികളിൽ പ്രധാനിയാണെന്നുള്ള ബോധത്തോടൊപ്പംതന്നെ തനിക്കു ദൈവത്തിന്റെ കരുണ ലഭിച്ചു എന്നുള്ള ബോധവും ആഴമായിട്ടുണ്ടായിരുന്നു. ദൈവവും മനുഷ്യനുമായുള്ള ബന്ധത്തെ ഭരിക്കുന്ന ഒരു വലിയ പ്രമാണം നാമിവിടെ കാണുന്നു. സ്വയം നീതീകരിക്കാതെ കുറ്റം വിധിക്കുന്ന മനുഷ്യനെ ദൈവം നീതീകരിച്ചു സ്വീകരിക്കുന്നു. ദൈവത്തിന്റെ ദാനം നാം അവകാശപ്പെടാവുന്നതോ അർഹിക്കുന്നതോ അല്ല. ആത്മപ്രശംസ കോരിച്ചൊരിഞ്ഞ പരീശൻ ദൈവത്തിന്റെ അവഹേളനത്തിനു പാത്രീഭവിച്ചു; എന്നാൽ പാപഭാരത്താൽ തലകുനിച്ചു മാറത്തടിച്ചുകൊണ്ടുനിന്ന ചുങ്കക്കാരൻ ദൈവസന്നിധിയിൽ കരുണയും പാപമോചനവും കണ്ടെത്തി. അവരേക്കുറിച്ചു ദൈവത്തിനുള്ള അഭിപ്രായം ആരെങ്കിലും അവരെ അറിയിച്ചിരുന്നെങ്കിൽ അവർ രണ്ടുപേരും ആശ്ചര്യപ്പെട്ടുമായിരുന്നു; കാരണം അതു് അവരുടെ ധാരണയ്ക്കെതിരായിരുന്നു. സ്വയം യോഗ്യനെന്നു കരുതിയവനെ അയോഗ്യനായിട്ടും; അയോഗ്യനെന്നു കരുതിയവനെ യോഗ്യനായിട്ടും ദൈവം സ്വീകരിച്ചു.

“എന്നിൽ യേശുമിശിഹാ തന്റെ ദീർഘക്ഷമ മുഴുവനും പ്രദർശിപ്പിക്കുമാറു കരുണ ചെയ്തു” എന്നുള്ള വി. പൗലൂസിന്റെ വാക്കുകൾ പ്രത്യേകം ശ്രദ്ധേയമാണ്. നാം കർത്താവിന്റെ അളവറ്റ ദീർഘക്ഷമയുടെ പരിധിയെപോലും അതിലംഘിക്കത്തക്കവണ്ണം പ്രവർത്തിച്ചു എന്നുള്ള ബോധം പൗലൂസിനുണ്ടായിരുന്നു. തന്നെ രക്ഷിക്കുന്നതിനു കർത്താവു തന്റെ ദീർഘക്ഷമ മുഴുവനും പ്രദർശിപ്പിക്കേണ്ടതായി വന്നു. കർത്താവു നിഷ്പ്രയാസം സാധിച്ച ഒരു കാര്യമല്ലായിരുന്നു അതു്. ഒരു പാപിയെ രക്ഷിക്കുവാൻ ദൈവം സഹിക്കേണ്ടി വരുന്നതു എന്തുമാത്രമാണെന്ന് നമുക്കറിവാൻ അസാദ്ധ്യമാണ്. അതിന്റെ അളവ് ക്രൂശിൽ ദൈവം പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ട്. നമ്മുടെ ഓരോരുത്തരുടേയും ജീവിതത്തിലേക്കു നാം കണ്ണോടിച്ചു നോക്കിയാൽ നമ്മെ രക്ഷാമാർഗ്ഗത്തിലേക്കു നയിക്കുവാൻ എത്രമാത്രം ദീർഘക്ഷമ കാണിക്കേണ്ടിവരുന്നുണ്ടെന്നു നമുക്കറിയാം. ദൈവത്തിന്റെ അളവറ്റ കരുണയും കൃപയും ക്ഷമയും മാത്രമാണ് നശിച്ചുപോകാതെ നമ്മെ നിലനിർത്തിക്കൊണ്ടിരിക്കുന്നതു് എന്നുള്ളതിനു സംശയമില്ല. നമ്മോടുള്ള ദൈവത്തിന്റെ പ്രത്യേക കരുണ മാത്രമാണ് നമ്മുടെ തിരിച്ചുവരവിനുള്ള വഴിയടയ്ക്കാതെ പുതിയ അവസരങ്ങൾ നമുക്കു നൽകുന്നതു്. ഇങ്ങനെയുള്ള കരുണയും ദീർഘക്ഷമയും നമ്മുടെ ഹൃദയത്തെ കഠിനമാക്കുകയാണോ ചെയ്യുന്നതു് എന്നു നാം പരിശോധിച്ചുനോക്കണം.

കർത്താവ് പൗലൂസിനു കരുണചെയ്തതു് എന്തിനായിട്ടായിരുന്നു? “നിത്യജീവനുവേണ്ടി തന്നിൽ വിശ്വസിക്കേണ്ടിയിരിക്കുന്നവർക്കു ദൃഷ്ടാന്തമായി” തീരുന്നതിന്നായിട്ടായിരുന്നു. ദൈവം നമ്മെ ഓരോരുത്തരെയും രക്ഷിക്കുന്നതു് നാം മറ്റുള്ളവരുടെ രക്ഷക്കു മുഖാന്തിരവും ദൃഷ്ടാന്തവുമായിത്തീരുന്നതിനാണ്. ഈ സത്യം നാം പലപ്പോഴും വിസ്മരിച്ചുപോകാറുണ്ട്. നമുക്കു തന്നെത്താൻ രക്ഷിക്കപ്പെടുവാൻ സാദ്ധ്യമല്ല. നാം മറ്റുള്ളവരോടു കൂടെയേ രക്ഷനേടുകയുള്ളു. സഭയിലാണ് രക്ഷ എന്നു പറയുന്നതിന്റെ പ്രധാനമായ ഒരർത്ഥം ഇതാണ്. നമുക്കു ദൈവത്തോടുള്ള ബന്ധം കേവലം വ്യക്തിപരമായിട്ടുള്ളതല്ല; കൂട്ടമായിട്ടുള്ളതാണ്. അപ്രകാരം തന്നെ നമ്മുടെ രക്ഷയും സാമൂഹ്യമായ ഒരനുഭവമാണ്. ദൈവം “നമ്മുടെ” പിതാവാണ്. അതുകൊണ്ട് അളാംപ്രതിയുള്ള അനുതാപവും രക്ഷക്കുള്ള ആകാംക്ഷയും സ്വാർത്ഥപരമായി പരിണമിക്കാതെ മറ്റുള്ളവരെയും ഉൾക്കൊള്ളത്തക്കവണ്ണം വിപുലമായിത്തീരണമെന്നുള്ളതാണ് ഓരോരുത്തരേക്കുറിച്ചും ദൈവത്തിന്റെ ഹിതം. രക്ഷിക്കപ്പെട്ട ഓരോ വിശ്വാസിയും മറ്റുള്ളവരുടെ രക്ഷയ്ക്കു വഴിതെളിക്കുവാൻ ദൈവം സഹായിക്കട്ടെ.

# ക്രിസ്ത്യൻ പിന്തുടർച്ചാവകാശനിയമം

## 1951 ഏപ്രിൽ ഒന്നാം തീയതി മുതൽ സംഭവിച്ച മാററങ്ങൾ

ശ്രീ. കൊററാലിൽ പി. ഏബ്രഹാം ബി. എ. ബി. എൽ. സഭാചന്ദ്രികയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു:—

ഇൻഡ്യാഭൂഖണ്ഡം സ്വതന്ത്രമായതിനെ തുടർന്നുണ്ടായ ഇൻഡ്യൻ ഭരണഘടനയനുസരിച്ച് ബ്രിട്ടീഷ് വിഭാഗസംസ്ഥാനങ്ങളെ ഉദ്ദേശിച്ച് 1951-ലെ 3-ാം ആക്ററ് എന്ന ഒരു നിയമം പാസ്സാക്കുകയും പഴയ ബ്രിട്ടീഷ് ഇൻഡ്യാ ആയിരുന്ന പ്രദേശത്തു നടപ്പിലിരുന്ന ഏതാണ്ട് 136 നിയമങ്ങളെ ബി. വിഭാഗ സംസ്ഥാനങ്ങളിലേക്ക് വ്യാപിപ്പിക്കുകയും അക്കൂട്ടത്തിൽ 1925-ലെ ഇൻഡ്യൻ പിന്തുടർച്ചാവകാശനിയമത്തെ ഉൾപ്പെടുത്തുകയും അതിനാൽ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം ഉൾപ്പെടുന്ന ബി. വിഭാഗസംസ്ഥാനങ്ങളിൽ അതുവരെ നടപ്പിലിരുന്ന തത്തുല്യ നിയമങ്ങളെല്ലാം റദ്ദാക്കുകയുമാണ് ചെയ്തിരിക്കുന്നതു്.

1951-ലെ 3-ാം ആക്ററ് 1951 ഏപ്രിൽ 1-ാംനു തുടങ്ങി നടപ്പിൽവന്നു. അന്നുമുതൽ ഇൻഡ്യൻ പിന്തുടർച്ചാവകാശ നിയമം തിരുവിതാംകൂർകൊച്ചി സംസ്ഥാനത്തുള്ള ക്രിസ്ത്യാനികളുടെ ഇടയിൽ വ്യാപിക്കുകയും ഊർജ്ജിതത്തിൽ വരികയും അതോടുകൂടിത്തന്നെ കൊച്ചിയിലെ ക്രിസ്ത്യൻ പിന്തുടർച്ച നിയമവും തിരുവിതാംകൂറിലെ ക്രിസ്ത്യൻ പിന്തുടർച്ചാനിയമമായ 1092-ലെ 2-ാം ആക്ററ് മുഴുവനായി റദ്ദാക്കപ്പെടുകയും ചെയ്തിരിക്കുന്നു.

ഇങ്ങനെ റദ്ദാക്കപ്പെട്ട മുൻ നിയമവും ഏപ്രിൽ 1-ാംനു-തുടങ്ങി ഊർജ്ജിതത്തിൽ വന്ന പുതിയ നിയമവും തമ്മിൽ സാരവും ദൂരവ്യാപകവുമായ പല വ്യത്യാസങ്ങളും ഉണ്ട്. 1092-ലെ തിരുവിതാംകൂർ ക്രിസ്ത്യൻ പിന്തുടർച്ച നിയമത്തിൽ 33 വകുപ്പുകൾ മാത്രം ഉണ്ടായിരുന്നു. എന്നാൽ 1925-ലെ ഇൻഡ്യൻ പിന്തുടർച്ച നിയമത്തിൽ 391 വകുപ്പുകളും 8 പട്ടികകളുമുണ്ട്. ഈ 391 വകുപ്പുകളെ 11 വിഭാഗമായും 5-ാം വിഭാഗത്തെ 3 അദ്ധ്യായങ്ങളും 6-ാം വിഭാഗത്തെ 23 അദ്ധ്യായങ്ങളും 9-ാം വിഭാഗത്തെ 13 അദ്ധ്യായങ്ങളുമായും ക്രമപ്പെടുത്തിയിട്ടുണ്ട്. ഈ വകുപ്പുകളിൽ മിക്കതുംതന്നെ ക്രിസ്ത്യാനികൾക്ക് ബാധകവും ചുരുക്കം ചില വകുപ്പുകൾ മാത്രം ക്രിസ്ത്യാനികളെ ബന്ധിക്കാത്തതും പല വകുപ്പുകളും ഹിന്ദുക്കൾക്കും മുസ്‌ലീങ്ങൾ മുതലായവർക്കും ബാധകമല്ലാത്തതും ഏതാനും വകുപ്പുകൾ പാഴ്സികൾക്കുമാത്രം ബാധകവും ആകുന്നു. ക്രിസ്ത്യാനികളെ സംബന്ധിച്ച എല്ലാ പിന്തുടർച്ചപ്രശ്നങ്ങൾക്കും ഈ നിയമത്തിൽ പ്രത്യേകം വ്യവസ്ഥകൾ കാണാവുന്നതും അതുകളെ വളരെ കൂലങ്കഷമായി ചർച്ച നടത്തി പഠിക്കുവാൻ ആവശ്യമായിരിക്കുന്നതുമാകുന്നു.

പിന്തുടർച്ചാവകാശികളുടെ ക്രമവും ഓഹരികളും സംബന്ധിച്ച് മുൻനിയമവും ഇന്നത്തെ നിയമവും തമ്മിൽ വളരെ അന്തരമുണ്ട്. തിരുവിതാംകൂറിൽ 1092-ലെ നിയമപ്രകാരം വിൽപത്രം എഴുതാതെ ഒരാൾ മരിച്ചാൽ ആ മരിച്ചയാൾക്ക് പുത്രന്മാരൊ അവർവഴിയുള്ള പൗത്രന്മാരൊ ഉണ്ടായിരുന്നാൽ ടി. യാന്റെ പുത്രികൾക്ക് ടി. യാന്റെ സ്വത്തിന്മേൽ യാതൊരോഹരിക്കും അവകാശമില്ല. ആ പുത്രികൾ ഓരോരുത്തർക്കും 5000 രൂപായിൽ കവിയാത്ത സ്ത്രീധനത്തിന്നോ ഒരു പുത്രന്റെ ഓഹരിയുടെ നാലൊന്നിൽ അധികരിക്കാത്ത സ്ത്രീധനാവകാശത്തിനോ മാത്രമേ അവകാശപ്പെടുവാൻ പാടുള്ളു. ഒരു വിധവയ്ക്കു് ഒരു പുത്രന്റെ ഓഹരിയോടു തുല്യമായ സ്വത്തിനു മാത്രം അവകാശമുള്ളതും അതു തന്നേയും ഒരു ജീവിതാവകാശം മാത്രമായിരുന്നതും ആകുന്നു. എന്നാൽ ഇന്നത്തെ ഇൻഡ്യൻ നിയമപ്രകാരം ഒരു പുത്രിക്ക് ഒരു പുത്രനോടൊപ്പംതന്നെ മരിച്ച പിതാവിന്റെ സ്വത്ത് അവകാശപ്പെടാവുന്നതും സ്ത്രീധനം എന്ന ഒരു പ്രത്യേക വ്യവസ്ഥ ഇല്ലാത്തതുമാകുന്നു. ഒരു വിധവയ്ക്കു് മരിച്ച ഭർത്താവിന്റെ സ്വത്തിൽ മൂന്നിലൊന്ന് പരിപൂർണ്ണ ക്രയവിക്രയ സ്വാതന്ത്ര്യത്തിൽ ലഭിക്കുന്നതും ബാക്കിയുള്ള മൂന്നിൽ രണ്ടുഭാഗംകൊണ്ട് പുത്രന്മാർക്കും പുത്രിമാർക്കും സമമായ ഓഹരികൾ കിട്ടുന്നതും ആകുന്നു. ഭാര്യ മരിച്ചാൽ അതിജീവിക്കുന്ന ഭർത്താവിനും വിധവയ്ക്കുള്ള അവകാശംതന്നെ കിട്ടുന്നതാകുന്നു. മക്കളോ മക്കളുടെ സന്താനങ്ങളോ ഇല്ലാത്ത വിധവയ്ക്കു് മരിച്ച ഭർത്താവിന്റെ സ്വത്തിന്റെ നേർ പകുതി ലഭിക്കുന്നതും മററ പകുതി മരിച്ച ഭർത്താവിന്റെ ഇതര അവകാശികൾക്ക് പോകുന്നതുമാണ്. ഇത്രയും കാര്യങ്ങളിലാണ് മുൻ നിയമവും ഇന്നത്തെ നിയമവും തമ്മിൽ പ്രധാനമായി വ്യത്യാസപ്പെട്ടിരിക്കുന്നതു്.

പൈലിക്ക്-വർക്കി, മറിയം, ജോൺ എന്ന 3 മക്കൾ ഉണ്ടായി. അവർ 3 പേരും പൈലിക്കു മുമ്പേ മരിച്ചു. അപ്പോൾ വർക്കിക്ക് 2 മക്കളും മറിയത്തിനു് 3 മക്കളും ജോണിനു് 4 മക്കളും ഉണ്ടായിരുന്നു. പിന്നീടു പൈലി മരണപത്രമെഴുതാതെ മരിച്ചു. അപ്പോൾ പൈലിക്ക് ആ 9 പൗത്രർ മാത്രം ജീവിച്ചിരുന്നു. ആ 9 പേർക്ക് ഓരോരുത്തനും പൈലിയുടെ സ്വത്തിന്റെ 1/9 വീതം സ്വത്തുമാത്രം കിട്ടുന്നതാകുന്നു. ഇങ്ങിനെയാണ് പുതിയ നിയമം 28—ാം വകുപ്പിലെ വ്യവസ്ഥ. എന്നാൽ റദ്ദായിപ്പോയ നിയമം 26-ം 28-ം വകുപ്പുകളനുസരിച്ച് മറിയത്തിന്റെ 3 മക്കൾക്ക് മറിയത്തിനുള്ള സ്ത്രീധനാവകാശം മാത്രം ലഭിക്കുന്നതും പൈലിയുടെ സ്വത്തിൽ യാതൊരു ഓഹരിയും കിട്ടാത്തതും വർക്കിയുടെ 2 മക്കൾക്കും കൂടി പൈലിയുടെ സ്വത്തിന്റെ ഒന്നു പകുതിയും ജോണിന്റെ 4 മക്കൾക്കും കൂടി മററ പകുതിയും ലഭിക്കുന്നതുമാകുന്നു. ഇപ്രകാരം ചില ഓഹരി അവകാശങ്ങൾക്കും പൂർവ്വനിയമത്തിൽ നിന്നു മാററം വന്നിട്ടുണ്ട്.

പുതിയ നിയമത്തിൽ 4-ാം വിഭാഗവും (23-28 വകുപ്പുകൾ) 1-ാം പട്ടികയും രക്തസംബന്ധികളെ വിവരിക്കുന്നു. 5-ാം വിഭാഗം 29 മുതൽ 49 വരെ വകുപ്പുകൾ മരണപത്രമെഴുതാതെ മരിച്ചയാളുടെ പിന്തുടർച്ചാവകാശികളേയും അവരുടെ മുറകളേയും വിവരിക്കുന്നു. 6—ാം വിഭാഗം (57—191 വകുപ്പുകൾ) മരണപത്രങ്ങളെപ്പററി പ്രതിപാദിക്കുന്നു.

മരണപത്രം എഴുതിവയ്ക്കാതെ മരിച്ച ഒരാൾ തന്റെ ജീവിതകാലത്ത് ഏതെങ്കിലും പണമൊ സ്വത്തോ ഒരു സന്താനത്തിനു് നൽകിയിരുന്നാൽ അയാളുടെ മരണശേഷം ആ സന്താനം തന്റെ ഓഹരി അവകാശപ്പെടുമ്പോൾ മുൻ നൽകപ്പെട്ട പണമോ സ്വത്തോ തന്റെ ഓഹരിയിൽ കണക്കാക്കാൻ പാടില്ലാഎന്നു് പുതിയ നിയമം 49-ാം വകുപ്പും പൂർവ്വനിയമം 33-ാം വകുപ്പും അനുശാസിക്കുന്നു. എന്നാൽ ആ 33-ാം വകുപ്പ്, അതിന്റെ മുമ്പുള്ള 28-ാം വകുപ്പിനു് വിധേയമാണെന്നും സ്ത്രീധനമായി കൊടുക്കപ്പെട്ട പണവും സ്വത്തും ഓഹരിവീതത്തിൽ ഉൾപ്പെടുത്തണമെന്നും അതിൽതന്നെ പ്രത്യേകം വ്യവസ്ഥയുള്ളതും സ്ത്രീധനം കിട്ടിയ ഒരാൾക്ക് മററാവകാശത്തിനും അർഹതയുണ്ടായിരിക്കയില്ലന്നു് 28-ാം വകുപ്പിൽ പ്രത്യക്ഷ വ്യവസ്ഥയുള്ളതുമാകുന്നു. ഈ നില

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ് 9. 38-48.

ശിഷ്യന്മാരുടെ ഹ്രസ്വവീക്ഷണമനുസരിച്ച്, അവരുടെ സംഘത്തിൽ ചേരാത്തവരോട് അവർ പ്രദർശിപ്പിച്ച അസഹിഷ്ണുതയും അതിൽനിന്ന് ഭിന്നമായ കർത്തൃമനോഭാവവും സൂക്ഷിക്കുക. ശിഷ്യന്മാരുടെ ഈ മനോഭാവം സഹസ്രാബ്ദങ്ങൾ കഴിഞ്ഞിട്ടും നിലനിന്നുപോരുന്നു. മറ്റൊരവസരത്തിൽ "എനിക്കു അനുകൂലമല്ലാത്തവൻ എനിക്കു പ്രതികൂലം ആകുന്നു" എന്ന് കർത്താവ് കല്പിച്ചിട്ടുണ്ടെങ്കിലും അതിന്റെ അർത്ഥം കർത്താവിനോടും കർത്തൃസന്ദേശത്തോടും നിസ്സഹകരണനയം അനുവർത്തിക്കുന്നവർ തീർച്ചയായും ശത്രുക്കളായി പരിഗണിക്കപ്പെടേണ്ടവരാണെന്നാണ്. നേരെമറിച്ച് ആത്മാർത്ഥതയുള്ള അനുയായികൾ അഥവാ അബദ്ധങ്ങൾ കാണിച്ചാലും സ്നേഹിതരായി പരിഗണിക്കപ്പെടണം. ക്രിസ്തീയ സ്നേഹത്തിൽനിന്ന് രൂപമെടുക്കുന്ന ഏതു് എളിയ സേവനവും ദൈവസന്നിധിയിൽ വിലമതിക്കപ്പെടും. അതേ സമയത്തു് നിസ്സാരനായ ഒരുവനു് ഇടർച്ചയുണ്ടാക്കുന്ന കൃത്യംപോലും ദൈവമുമ്പാകെ ശിക്ഷാർഹമായിരിക്കുകയും ചെയ്യും. നമുക്കു ലഭിച്ചിട്ടുള്ള ചില പ്രത്യേകകഴിവുകളായിരിക്കും നമ്മുടെ വലിയ പരീക്ഷാഹേതു. നിഷ്കരുണമായ ഒരു നയം കൊണ്ടേ അവിടെ വിജയം സിദ്ധിക്കൂ.

ചൊവ്വാ. മർക്കോസ് 9. 49—50.

ക്രിസ്തുശിഷ്യന്മാർ മൂന്നു പ്രകാരത്തിൽ ഉപ്പിനോടു സദൃശരാകുന്നു. ഉപ്പ് നിഷ്പ്രയാസം വെള്ളത്തിൽ അലിഞ്ഞുചേരുന്നപ്രകാരം ക്രിസ്ത്യാനികൾ ക്രിസ്തീയ സേവനത്തിൽ തങ്ങളെത്തന്നെ പരിപൂർണ്ണമായി ത്യജിക്കുന്നവരായിരിക്കണം. കൂടാതെ ഉപ്പ് ഇതരവസ്തുക്കളെ കേടുകൂടാതെ സൂക്ഷിക്കുകയും ഭക്ഷ്യസാധനങ്ങൾക്കു രുചിനൽകുകയും ചെയ്യുന്നു. ക്രിസ്ത്യാനിയുടെ ജീവിതം സാമൂഹ്യജീവിതത്തിലും ഇതരമണ്ഡലങ്ങളിലുമുള്ള ദുഷിപ്പുകളെ അകററി ആരോഗ്യസമ്പൂർണ്ണമായ ഒരു അന്തരീക്ഷം പുലർത്തുന്നതിനും ജീവിതം തന്നെ സൗരസം പൂർണ്ണമാക്കുന്നതിനും സഹായകമാകണം. ഇന്നു് നമ്മുടെ ജീവിതം എത്രമാത്രം ഈ ലക്ഷ്യത്തോടു പൊരുത്തപ്പെടുന്നു എന്നു നോക്കുക.

ബുധൻ. മർക്കോസ്. 10. 1—12.

പരീശന്മാരുടെ ചോദ്യത്തിനുത്തരം നൽകുവാൻ കർത്താവ് സൃഷ്ടിയിൽ വിവാഹത്തിന്റെ ഉദ്ദേശമെന്താണെന്ന് അനുസ്മരിപ്പിക്കുന്നു. ന്യായപ്രമാണപ്രകാരം വിവാഹമോചനം അനുവദനീയമായിരുന്നു എങ്കിലും ദൈവത്തിന്റെ പ്ളാനനുസരിച്ച് അതു് ചിന്തനീയമല്ല. സാമൂഹ്യജീവിതത്തിലെ ഒരു സുപ്രധാന ഘടകമാണ് കുടുംബം. അതു് സ്നേഹത്തിൽ അധിഷ്ഠിതവുമാകുന്നു. ദൈവേഷ്ടനിർവ്വഹണത്തിൽ തല്പരരായവർ വിവാഹബന്ധത്തെ അവഗണിക്കുവാൻ പാടുള്ളതല്ല. ആരെങ്കിലും ഈ യഥാർത്ഥ്യം അവഗണിക്കുന്നപക്ഷം അവർ ദൈവേഷ്ടത്തിനെതിരായി പോകുന്നു എന്നേ വിചാരിപ്പാൻ മാർഗ്ഗമുള്ളു. വിവാഹജീവിതത്തിൽ പ്രവേശിക്കുന്നവർ അവരെടുക്കുന്ന ചുമതലയുടെ ഗൗരവം മനസ്സിലാക്കിയിരിക്കണം. വിവാഹംമൂലം ഒരുവൻ കുടുംബത്തോടുള്ള സ്നേഹത്തെപ്രതി സ്വയത്തെ അതിനു അടിമപ്പെടുത്തുകയാണ ചെയ്യേണ്ടതു്.

വ്യാഴം. മർക്കോസ്. 10. 13—22.

കർതൃദൃഷ്ടിയിൽ ശിശുക്കൾ എപ്പോഴും പരിഗണന അർഹിച്ചിരുന്നു. അതുകൊണ്ടു് ശിഷ്യന്മാർ അവരെ തടഞ്ഞതുതന്നെ കർത്താവിനു് ഇഷ്ടപ്പെട്ടില്ല. ശിശുക്കളിൽ സഹജമായി കാണാറുള്ള സ്നേഹഭാവം, നിഷ്കപടത, വിശ്വസിക്കുന്നതിനുള്ള സന്നദ്ധത ഇവയൊക്കെയും കർത്താവിനെ അതിയായി ആകർഷിച്ചിരുന്നു. കർത്താവ് ആ കുഞ്ഞുങ്ങളെ ഓരോരുത്തരേയും അനുഗ്രഹിച്ച പ്രകാരം ഇന്നും കർതൃസവിധത്തിലേക്കു കൊണ്ടുചെല്ലുന്ന കുഞ്ഞുങ്ങളെ എല്ലാം അവിടുന്നു് അനുഗ്രഹിക്കുന്നുണ്ടു്. നമ്മുടെ മാതൃകയായി ശിശുക്കളെ കർത്താവു ചൂണ്ടിക്കാണിക്കുന്നതിന്റെ അർത്ഥം എന്തെന്നു ചിന്തിച്ചാലും. കർത്താവിനെ സമീപിച്ച ആ യൗവ്വനക്കാരനെ സൂക്ഷിക്കുക. അവനെ കർത്താവു സ്നേഹിച്ചു. എങ്കിലും അവനോടുള്ള വർത്തനയിൽ കാണുന്ന വ്യത്യാസം നമ്മുടെ ശ്രദ്ധ അർഹിക്കുന്നു. ശിശുക്കൾ തന്നെ സമീപിച്ചപ്പോൾ അവരെ അടുക്കൽ വിളിച്ച് അവരെ അനുഗ്രഹിച്ച എങ്കിൽ ഇവിടെ സർവ്വവും ദൈവത്തിനു സമർപ്പിക്കുവാനുള്ള ഒരു ആഹ്വാനമാണ് അവനു നൽകുന്നതു്. പരിപൂർണ്ണമായ ഒരു സമർപ്പണം ദൈവം എല്ലാവരിൽനിന്നും പ്രതീക്ഷിക്കുന്നു.

വെള്ളി. മർക്കോസ് 10. 23—31.

ദൈവത്തെ പ്രതിസ്വം ഉപേക്ഷിക്കുവാൻ ആ യുവാവ് സന്നദ്ധനായിരുന്നില്ല. അവന്റെ ധനത്തിൽ അവൻ കൂടുതൽ ആശ്രയിച്ചിരിക്കുന്നു. അതു മനസ്സിലാക്കിയ ക്രിസ്തു ധനത്തിൽ ശരണപ്പെടുന്നവർ ദൈവരാജ്യത്തിൽ പ്രവേശിക്കുവാനുള്ള വിഷമത്തെക്കുറിച്ച് വളരെ വ്യക്തമായി സംസാരിക്കുന്നു. സാമ്പത്തികമായ ഔന്നത്യം ദൈവാനുഗ്രഹലക്ഷണമായിട്ടാണ് യഹൂദന്മാർ കരുതിയിരുന്നതു്. അതുകൊണ്ടു് കർത്താവിന്റെ ഈ അഭിപ്രായം ശിഷ്യന്മാർക്കു ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. ക്രിസ്തീയ ശിഷ്യത്വത്തിന്റെ അനിഷേദ്ധ്യമായ നിയമം ഒരുവൻ പരിപൂർണ്ണമായി ദൈവത്തിനു് സമർപ്പിക്കണമെന്നുള്ളതാണെങ്കിൽ ധനം തീർച്ചയായും അതിനു ബാധകമായിരിക്കും. "നിങ്ങൾക്കു ദൈവത്തെയും മാമോനെയും സേവിപ്പാൻ കഴികയില്ല." "ലോകസ്നേഹം ദൈവത്തോടു ശത്രുത്വം ആകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയോ?" എന്നാൽ ദൈവത്തിനു പരിപൂർണ്ണമായി സർവ്വവും സമർപ്പിക്കുന്നവർക്കു് നൂറുമടങ്ങു ലഭിക്കുമെന്നുള്ള കർത്തൃവാഗ്ദത്തവും അനുസ്മരിക്കുക.

ശനി. മർക്കോസ് 10. 32—45.

ക്രിസ്തുവിന്റെ കാൽവറിയിലേക്കുള്ള യാത്ര ആരംഭിച്ചിരിക്കുകയാണ്. ശിഷ്യന്മാർ അവനെ പിൻതുടരുന്നുണ്ടു്. സ്വാർത്ഥതല്പരരെപ്പോലെ യാക്കോബും യോഹന്നാനും അവരുടെ ആഗ്രഹനിവൃത്തി വരുത്തുന്നതിനു പററിയ അവസരമായി ആ സന്ദർഭം വിനിയോഗിക്കുവാൻ ശ്രമിച്ചു. കർത്താവിന്റെ മറുപടി രണ്ടുപ്രകാരത്തിൽ ശ്രദ്ധാർഹമാകുന്നു. ഒന്നാമതായി അവരുടെ ഈ ആഗ്രഹത്തെ നിരാശപ്പെടുത്തുന്നില്ല. കർതൃസേവനത്തിൽ വലിയവനാകുവാൻ ആഗ്രഹിക്കേണ്ടതാണ്. എന്നാൽ ആ ഔന്നത്യത്തിന്റെ യഥാർത്ഥ സ്വഭാവം കർത്താവു അവരെ പറഞ്ഞു മനസ്സിലാക്കുന്നു. അതു് ഓരോരുത്തരും അവരവരുടെ പ്രയത്നത്താൽ നേടേണ്ടതാണ്. സ്വഭാവമാണ് മനുഷ്യരെ തമ്മിൽ വേർതിരിക്കുന്ന വൻമതിൽ. യഥാർത്ഥമായ ഔന്നത്യം എത്രപേർ നമ്മുടെ കീഴിൽ ഉണ്ടെന്നതിനെ ആശ്രയിച്ചല്ല നിർണ്ണയിക്കേണ്ടതു്. അതിനുള്ള മാനദണ്ഡം എത്രപേരെ സേവിക്കുന്നു എന്നുള്ളതും അതിനുവേണ്ടി അനുഷ്ഠിക്കുന്ന ത്യാഗത്തിന്റെ വിസ്തൃതിയും മാത്രമാകുന്നു. ഇതു രണ്ടുമാണ് ഒരുവനെ നേതാവാക്കുന്നതു്. ക്രിസ്തുവാണ വലിയ നേതാവ്. ആർ ക്രൂശിങ്കലേക്കു് അവനെ അനുഗമിക്കാം.

# വൈദികനും വി. കുമ്പസാരവും

ഹ്യൂബെർട്ട് എസ്സ്. ബോക്സ് എഴുതിയ ലേഖനത്തെ ആശ്രയിച്ച്)

കഴിഞ്ഞ ലക്കത്തിൽ കുമ്പസാരപിതാവ് സാന്മാർഗ്ഗികശാസ്ത്രത്തിൽ പരിജ്ഞാനം സമ്പാദിച്ചിരിക്കേണ്ടതാവശ്യമാണെന്ന് പ്രസ്താവിച്ചിരുന്നുവല്ലൊ. അതുപോലെതന്നെ ക്രിസ്തീയ വിശ്വാസസംഹിതയിലും വൈദികന് സാമാന്യജ്ഞാനം ലഭിച്ചിരിക്കേണ്ടതാവശ്യമാകുന്നു. എന്നാൽ മാത്രമെ വിശ്വാസകാര്യങ്ങളിൽ സംശയഗ്രസ്തരായ അനുതാപികളുടെ സംശയം പരിഹരിച്ച് ക്രിസ്തീയ വിശ്വാസത്തിൽ അവരെ സ്ഥിരപ്പെടുത്തുവാൻ സാധിക്കുകയുള്ളു. അസറ്റിക്കുതിയോളജിയും അവഗണിക്കുവാൻ പാടുള്ള വിഷയമല്ല. ഈ വിഷയം സാന്മാർഗ്ഗികശാസ്ത്രവുമായി ബന്ധമുള്ളതാകുന്നു. എന്നു തന്നെയല്ല, ഒന്നു മറ്റൊന്നിനു പൂർണ്ണത നൽകുകയും ചെയ്യുന്നു. ഇതേപ്പറ്റി ബിഷോപ്പ് ഉല്ലത്തോൺ (Ullathorne) ഇപ്രകാരം എഴുതുന്നു. "സാന്മാർഗ്ഗികശാസ്ത്രത്തിനു രണ്ടു ഭാഗങ്ങളുണ്ട്. അവയിൽ ഒന്നു പാപത്തെപ്പറ്റി ശരിയായ തീരുമാനം ചെയ്യുന്നതിനു ഒരുവനെ സഹായിക്കുന്നു എങ്കിൽ രണ്ടാമത്തേതിന്റെ ലക്ഷ്യം പരിശുദ്ധ ജീവിതം നയിക്കുന്നതിനു സഹായിക്കുകയാണ്. ഒരു ശാസ്ത്രമെന്ന നിലയിൽ ആദ്യത്തേതു രണ്ടാമത്തേതിനേക്കാൾ വളരെയധികം വികസിച്ചിട്ടുണ്ട്. അത് പാപകാര്യങ്ങളിൽ ഒരു ന്യായാധിപന്റെ ചുമതല നിർവഹിക്കുന്നതിനു വൈദികനെ സഹായിക്കുന്നു. ദൈവീകാജ്ഞകളെപ്പറ്റിയാണ് ആ ശാസ്ത്രം പ്രതിപാദിക്കുന്നതു്. ഏതെല്ലാം പാപമാകും, ഏതെല്ലാം പാപമാകുകയില്ല, ഏതെല്ലാം കർത്തവ്യത്തിൽ പെടും, ഏതെല്ലാം കർത്തവ്യത്തിൽ പെടുകയില്ല എന്നിങ്ങനെ വ്യക്തമായ തീരുമാനം ചെയ്യുന്നതിന് ആ ശാസ്ത്രം സഹായിക്കുന്നു. ഇതു സാന്മാർഗ്ഗികശാസ്ത്രമാകുന്നു. രണ്ടാമത്തെ ശാസ്ത്രവിഭാഗം വിശുദ്ധ ജീവിതത്തിന്റെ ശാസ്ത്രം, (അസറ്റിസിസം) എന്നാണറിയപ്പെടുന്നതു്. പൂർണ്ണതയിലേക്കുള്ള വഴിയിൽ കൂടെ മനുഷ്യാത്മാക്കളെ നയിക്കുന്നതിന് ഈ ശാസ്ത്രം വൈദികർക്കു വളരെ പ്രയോജനപ്പെടുന്നു. ഇവയിൽ ആദ്യത്തെ ശാസ്ത്രം അദ്ധ്യയനകേന്ദ്രങ്ങളിൽ വച്ചു അഭ്യസിക്കുന്നു എങ്കിൽ രണ്ടാമത്തേതു് വ്യക്തികളുടെ തീക്ഷ്ണതയ്ക്കും ഭക്തിക്കും വിട്ടേണ്ടിയിരിക്കുന്നു. എന്നാലും അസറ്റിസിസം അവശ്യമായ ഒരു ശാസ്ത്രം തന്നെയാകുന്നു. ശാസ്ത്രീയമായ വിധത്തിൽ ലഭിച്ചിട്ടുള്ള ജ്ഞാനം ആഴമായി പതിയുമെന്നുള്ളതിനു സംശയമില്ലല്ലൊ. സാന്മാർഗ്ഗികശാസ്ത്രം മാത്രം അഭ്യസിക്കുന്നതുകൊണ്ട് ചില അപകടങ്ങൾ സംഭവിച്ചേക്കാം. ന്യായാധിപനടുത്ത തന്റെ കൃത്യനിർവ്വഹണത്തിൽ വൈദികൻ നിയമം മാത്രം മാനദണ്ഡമാക്കി പാപത്തെപ്പറ്റിയും കർത്തവ്യത്തെപ്പറ്റിയും തീരുമാനം ചെയ്യുവാനിടയുണ്ട്.

കുമ്പസാരപിതാവ് മനുഷ്യാത്മാക്കൾ പാപനിവൃത്തതയിൽ ജീവിക്കുവാൻ മാത്രമല്ല സഹായിക്കേണ്ടതു്. അവരെ ദൈവത്തിങ്കലേക്ക് കൂടുതൽ കൂടുതലായി സമീപിക്കുവാനും സഹായിക്കണം. വൈദികൻ അനുതാപിക്കുന്നവരെ പരിപൂർണ്ണതയുടെ മാർഗ്ഗത്തിൽ കൂടെ നയിക്കേണ്ടിയതാവശ്യമാകുന്നു.

അതുകൊണ്ട് വൈദികൻ ക്രിസ്തീയ ജീവിതപുരോഗമനതത്വങ്ങളെ പറ്റി നല്ല നിശ്ചയമുള്ളവനും ആ തത്വങ്ങൾ എല്ലാവിധ മനുഷ്യർക്കും ഉപയോഗപ്പെടുത്തുവാൻ കഴിയുന്നവനുമായിരിക്കണം. ആ തത്വങ്ങൾ വി. വേദപുസ്തകത്തിലും പരിശുദ്ധ പിതാക്കന്മാരുടെ എഴുത്തുകളിലും കാണാവുന്നവയാണ്, അവയെപ്പറ്റി സാമാന്യം വിശദമായ ജ്ഞാനം വൈദികർക്ക് വളരെ പ്രയോജനം ചെയ്യും. പാപവിമുക്തമായ ഒരു ജീവിതം മാത്രമല്ല, പിന്നെയോ അത്യുത്തമമായ ഒരു ജീവിതമാണ് മനുഷ്യനിൽനിന്ന് ഉദ്ദേശിക്കപ്പെടുന്നതെന്ന് സുവിശേഷങ്ങൾ അനുസ്മരിപ്പിക്കുന്നു. ഒരു സത്യക്രിസ്ത്യാനിയുടെ ജീവിതത്തിൽ പാപത്തിനുമാത്രമല്ല, അയോഗ്യമായ യാതൊന്നിനും ഇട നൽകിക്കൂടാ. അവനിടപെടാൻ മാർഗ്ഗമുള്ള ഏറ്റവും ഉത്തമനായ മനുഷ്യനെപോലെ സത്യസന്ധനും വിശ്വസ്തനും ഉത്തമാദർശങ്ങൾക്കുവേണ്ടി നിൽക്കുന്നവനുമായിരിക്കണം ഒരു ക്രിസ്ത്യാനി. ആ ഒരു ലക്ഷ്യത്തിലേക്കു നയിക്കാത്ത മതപരമായ ഏതൊരു പരിശീലനവും തീർച്ചയായും കുറവുള്ളതായിരിക്കും.

തങ്ങളുടെ ആത്മികജീവിതത്തിൽ വൈദികന്റെ ഉപദേശവും മാർഗ്ഗദർശവും ആരായുന്ന പലർ ഓരോ വൈദികന്റെയും പരിചയത്തിൽ കാണും. അങ്ങനെയുള്ളവരോട് ആ വിഷയം സംബന്ധിച്ചു തനിക്കുള്ള അജ്ഞാനം ഒരു ഒഴികഴിവായി പറയുന്നതിന് ഇടയാകുന്നപക്ഷം അതു നിരാശാജനകമായിരിക്കുമെന്നല്ലാതെ എന്താണു പറയുക. പ്രത്യേക സ്വഭാവമുള്ള ചില ആളുകൾക്കും ചില പ്രത്യേകസാഹചര്യങ്ങളിലും ഈ വകകാര്യങ്ങളിൽവിദഗ്ദ്ധന്മാരായവരുടെഉപദേശംആവശ്യമായി വന്നേക്കാം. എന്നാൽസാധാരണ ജീവിതത്തിൽ സ്വന്ത വൈദികരെ ഉത്തമ ഉപദേഷ്ടാക്കളായി പരിഗണിക്കാവുന്നതാണ്. സാധാരണക്കാരന്റെ പരാജയങ്ങളും ആത്മാർത്ഥശ്രമങ്ങളും സംബന്ധിച്ച് അവർക്കു നല്ലതുപോലെ അറിയാം. അതുകൊണ്ട് ജ്ഞാനിയും സ്വാർത്ഥരഹിതനുമായ ഒരു വിദഗ്ദ്ധ വൈദികൻ അനുതാപിക്കുന്ന ആളിന്റെ നന്മയെ ആഗ്രഹിക്കുന്നിടത്തോളം കാലം വളരെ കരുതലോടുകൂടി മാത്രമെ വർത്തിക്കൂ. അവൻ സാധാരണ ഗതിയാൽ കുമ്പസാരപിതാവായിരിക്കുന്നവന്റെ സ്ഥാനത്ത് തന്നെത്തന്നെ പ്രതിഷ്ഠിക്കുവാൻ ഒരിക്കലുമതിരുന്നതല്ല. വിദഗ്ദ്ധൻ രോഗത്തെപ്പറ്റിയും അതിനുള്ള നിവാരണമാർഗ്ഗത്തെപ്പറ്റിയും നല്ല അറിവുള്ളവനായിരിക്കുമെങ്കിലും ഓരോ വ്യക്തിയെപ്പറ്റി കൂടുതൽ അടുത്തറിയാവുന്നവൻ കുമ്പസാരപിതാവായിരിക്കുമല്ലോ.

നിർഭാഗ്യവശാൽ അസറ്റിസിസ (asceticism) ത്തെപ്പറ്റി എഴുതുന്നവരിൽ അവശ്യം കാണേണ്ട നിയന്ത്രണവും സൂക്ഷ്മതയും പലപ്പോഴും ഇല്ലാതെപോകുന്നുണ്ട്, ഫാദർ ഫേബർ ഇതേപ്പറ്റി ഈവിധം എഴുതുന്നു.

"ആദ്ധ്യാത്മികകൃതികൾ ഏതാണ്ട് അതിശയോക്തി രൂപത്തിൽ എഴുതുന്ന ഒരു രീതി പലരിലും കടന്നുകൂടിയിരിക്കുന്നതിനാൽ സർവ്വവിധമായ ജീവിതവിശുദ്ധിയും സന്യാസാശ്രമങ്ങളിൽ മാത്രം കാണുന്നു എന്ന ധാരണയാണ് അവരുടെ ഗ്രന്ഥങ്ങളിൽ പ്രകടമായി കാണാവുള്ളതു്." മറ്റൊരു വൈദികൻ ഇപ്രകാരം എഴുതുന്നു. "മേൽ വിവരിച്ചപ്രകാരമുള്ള കൃതികൾ ഒന്നുകിൽ സന്യാസാശ്രമങ്ങളിൽവച്ചോ, ആശ്രമസ്ഥർക്കുവേണ്ടിയോ എഴുതപ്പെട്ടതിനാൽ അവരുടെ സർവ്വശ്രദ്ധയും ആശ്രമങ്ങളിലെ ഏകാന്തതയിൽ വികസിക്കുവാൻ സാധ്യതയുള്ള സ്വഭാവസമ്പൂർണ്ണതയെപ്പറ്റി പ്രതിപാദിക്കുന്നതിൽ കേന്ദ്രീകൃതമായിരിക്കുന്നു. അക്കൂട്ടർ ലോകത്തിൽ "മുള്ളിനും പാറക്കരയ്ക്കു"മിടയ്ക്കു വളർച്ച പ്രാപിക്കുവാൻ ഞെരുങ്ങുന്ന ജീവിതവൈശിഷ്ട്യങ്ങളെ വിസ്മരിച്ചുകളകയും ചെയ്യുന്നു. അതുകൊണ്ട് മറ്റുള്ളവർക്ക് ഉപദേശം നൽകുമ്പോൾ അവരുടെ ആദ്ധ്യാത്മികമായ നിലയും വളർച്ചയും വൈദികർ ഗ്രഹിച്ചിരിക്കേണ്ടതാകുന്നു എന്നുതന്നെ

# ബോംബെ ഓർത്തഡോക്സ് സുറിയാനിപ്പള്ളി ബിൽഡിംഗ് സൊസൈററി

## പള്ളിപണിയുടെ സഹായാർത്ഥം ബോംബെയിൽ ഒരു കൗതുക വില്പന നടത്തുന്നു.

ബുള്ളററിൻ നമ്പർ 1.

ബോംബെ ഓർത്തഡോക്സ്സുറിയാനിപ്പള്ളിയുടെ പണി മുഴമിപ്പിക്കുവാൻ ഇനിയും 15000 ക. അവശ്യമുണ്ട്. ആ തുക ശേഖരിക്കുന്നതിനു സഹായസഹകരണമഭ്യർത്ഥിച്ചുകൊണ്ടു ബിൽഡിംഗ് കമ്മിററി ചെയർമേൻ മിസ്സിസ്സ് അച്ചാമ്മജോൺമത്തായി പുറപ്പെടുവിച്ചിരിക്കുന്ന ഒരു ബുള്ളററിനിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:—

ബോംബെ പള്ളിയുടെ പണി സെപ്ററംബർ മാസം പകുതിയാകുമ്പോൾ പൂർത്തിയാകും. ഭദ്രാസന ഇടവകബിഷപ്പായ നി. വ. ദി. ശ്രീ മാർ. ദേവോദോസ്യോസ് തിരുമേനിയുടെ സഹകരണത്തോടുകൂടി സെപ്ററംബർ 30—ാം തീയതി പള്ളിയുടെ കൂദാശകർമ്മം നിർവ്വഹിക്കാമെന്ന് നി. വ. ദി മ. ശ്രീ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു സദയം സമ്മതിച്ചിട്ടുണ്ട്. ഒക്ടോബർ രണ്ടാംതീയതി ബോംബെ പബ്ളിക്കിൻെറ വകയായി ബാവാതിരുമേനിക്ക് ഒരു സ്വീകരണം നൽകുന്നതും ആ മഹായോഗത്തിൽ ബോമ്പെ ഗവർണർ ആദ്ധ്യക്ഷ്യം വഹിക്കുന്നതുമാണ്.

പള്ളിപണിക്കാവശ്യമായ ധനശേഖരാർത്ഥം ഇടവക സ്ത്രീജനങ്ങൾ ഒരു കൗതുകവില്പനയും, വിനോദപ്രകടനവും സ്വീകരണമഹായോഗം കഴിഞ്ഞാലുടനെ നടത്തുവാൻ വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഇടവകയിലെ എല്ലാ സ്ത്രീജനങ്ങളും ഈ പ്രദർശനത്തിനു വേണ്ടി പരിപൂർണ്ണ സഹകരണം വാഗ്ദാനം ചെയ്തുകഴിഞ്ഞു. ഒരു വിഭാഗം നെയ്ത്തുവേലകൾ തുടങ്ങി, മറെറാരു വിഭാഗം പലഹാരം ഉണ്ടാക്കാൻ ആരംഭിച്ചു. മൂന്നാമതൊരു വിഭാഗം ഉപ്പിലിട്ട സാധനങ്ങൾ നിർമ്മിക്കുകയാണ്. മററുള്ളവർ ഈ ആവശ്യത്തിനുവേണ്ടി എവിടെ നിന്നെല്ലാം എന്തെല്ലാം സാധനങ്ങൾ വരുത്തുവാൻ ഉത്സുകരായിരിക്കയാണ്.

ഈ ഉദ്യമത്തിനോടുള്ള അനുഭാവസൂചകമായി കരനിർമ്മിതമായോ, നട്ടുവളർത്തിയതോ ആയ സാധനങ്ങൾ അയച്ചുതരുവാൻ മലങ്കരയിലുള്ള എല്ലാ ഇടവകകളും സഹായാഭ്യർത്ഥനകൾ അയച്ചുകൊണ്ടിരിക്കുന്നു. ഈ കൗതുകവില്പന ബോംബെയിൽ ഇതുവരെ നടത്തിയിട്ടുള്ള ഏററവും വമ്പിച്ച തോതിലും തിരുവിതാംകൂറിലെ ഏററവും വിശേഷപ്പെട്ട എല്ലാ സാധനങ്ങൾ ഉൾപ്പെടുത്തിയും നടത്തുവാനാണ് ഭാരവാഹികൾ ഉദ്ദേശിക്കുന്നതു്.

ഈ പരിശ്രമങ്ങളിൽ അനുഭാവമുള്ള എല്ലാവരുടെയും സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചു കൊള്ളുന്നു.

---

യല്ല ഭവനപരിസരങ്ങളും തെരുവുകളും ഉൾക്കൊള്ളുന്ന ലോകസാഹചര്യങ്ങളിൽ നിവ്വത്തിക്കേണ്ട കർത്തവ്യങ്ങളെപ്പററി ഉൽബോധിപ്പിക്കുന്നതിനു സഹായിക്കുന്ന ഉപദേശങ്ങളും അതിനുതകുന്ന വിശുദ്ധന്മാരുടെ ജീവിതവുമായിരിക്കണം അവരുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കേണ്ടതു്." ഡോക്ടർ സ്റ്റൂനൽ എഴുതുന്നു. "സന്യാസികളേയും സന്യാസിനികളേയും മാത്രം സ്പർശിക്കുന്ന ഒരു വിഷയമല്ല അസററിസിസം. സർവ്വക്രൈസ്തവർക്കും ബാധകമായ ഒരു വിഷയമാണതു്. എല്ലാവരും അവരവരുടെ അന്തിമ ജീവിതലക്ഷ്യപ്രാപ്തിക്കുവേണ്ടി പരിശ്രമിക്കുവാൻ കടപ്പെട്ടവരാണ്. ആ ഒരു പരിശ്രമത്തിലാണു ലോകജീവിതത്തിൽ പൂർണ്ണത പ്രാപിക്കുന്നതും. ജീവിതലക്ഷ്യപ്രാപ്തിക്കു വിഭിന്നനിലകളിൽ സഹായകമാകുന്ന ജീവിതതുറകളുണ്ട്. ഈ ഓരോ തുറകളിലും പൂർണ്ണത പ്രാപിക്കുവാൻ സാധ്യതയുമുണ്ട്.— — — — കൂടാതെ അസററിസിസംതന്നെ വേദശാസ്ത്രത്തിൻെറ ഒരു ഭാഗം മാത്രമാണെന്ന് വ്യക്തമാണ്. അതുകൊണ്ട് ആ വിഷയം ഏതെങ്കിലും എഴുത്തുകാർ ശാസ്ത്രീയമായവിധത്തിൽ പ്രതിപാദിച്ചിട്ടുണ്ടെങ്കിൽ അതു് അവരുടെ തെററുമാത്രമാണെന്നും മനസ്സിലാക്കണം."

---

## യുക്തിപ്രശ്നങ്ങൾ

(ആബ്ബ)

5) ആംഗ്ലേയഭാഷയിലുള്ള ഏതു നാലു അക്ഷരങ്ങൾ ഒരു കള്ളനെ ഭയവിഹ്വലനാക്കുന്നു.

6) കണക്കു ഐച്ഛികവിഷയമായി എടുത്തു പരീക്ഷപാസായ അദ്ധ്യാപകൻെറ അഭാവംനിമിത്തം ധനതത്വശാസ്ത്രപരീക്ഷ പാസായ ഒരദ്ധ്യാപകൻ കണക്കു പഠിപ്പിക്കുവാൻ നാലാംഫാറത്തിൽ ചെന്നയവസരത്തിൽ ഒരു വിദ്യാർത്ഥി ഇപ്രകാരം ചോദിച്ചു. "സാർ" ഞങ്ങളുടെ കണക്കുസാർ ഒൻപതിൽ നിന്നു് ഒന്നു കുറച്ചാൽ (എടുത്തുകളഞ്ഞാൽ) പത്തു കിട്ടുമെന്നു പഠിപ്പിച്ചു." അതെങ്ങനെ സാദ്ധ്യമാകും?

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

(13) 28 വിദ്യാർത്ഥികൾ.

(14) രണ്ടു മാമ്പഴം.

---

## കായംകുളം

കായംകുളം ഓർത്തഡോക്സു സുറിയാനിപ്പള്ളി ഇടവകയിലെ മർത്തമറിയം വനിതാസമാജത്തിൻെറ 14-ാമതു വാർഷികത്തിനു ശേഷമുള്ള അർദ്ധ വാർഷിക സമ്മേളനം 1126-മിഥുനം 17-ാം നു- ഞായറാഴ്ച പകൽ രണ്ടരമണിക്ക് സെൻറ് ജോർജ്ജ് ആശ്രമത്തിൽ വച്ചു് ശ്രീ. ററി. ഐ. ഉമ്മൻ. എം എ. ബി. എൽ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. പ്രാർത്ഥനാനന്തരം സെക്രട്ടറി മിസ്സ് മറിയാമ്മജോൺ റിപ്പോർട്ടു്വായിച്ചു. ഇടവക വികാരി ബഹു: പയ്യമ്പള്ളിൽ ദാവീദുകത്തനാർ അവർകളുടെ സ്വാഗതപ്രസംഗത്തിനു ശേഷം ശ്രീമതി ചാച്ചിയമ്മമാത്യു. എം. എ. എൽ. ററി. ശ്രീമതി സി. സി. സാറാമ്മ, ബി. എ. ബി. ററി. എന്നിവർ സാരഗർഭവും സരസലളിതവുമായ ഓരോ പ്രസംഗം ചെയ്തു. ശ്രീമതി ഗ്രേസ്ചെറിയാൻ ബി. എയുടെ കൃതജ്ഞതാപ്രകടനത്തോടുകൂടി നാലരമണിക്ക് യോഗം സമംഗളം പര്യവസാനിച്ചു. ധനശേഖരത്തിനായി സമാജാംഗങ്ങളെ ഏല്പിച്ചിരുന്ന വഞ്ചികകൾ ശ്ളാഘനീയമായ നിലയിൽ അന്നേദിവസം തിരികെഹാജരാക്കി. ഇടയ്ക്കിടയ്ക്കു് ബാലികമാരുടെ ഗാനങ്ങൾ ഉണ്ടായിരുന്നു എന്നുള്ള വിവരവും പ്രസ്താവ്യമാണ്.

## തുർക്കിയിലെ അർമ്മേനിയൻ പാത്രിയർക്കീസ്

തുർക്കിയിലെ അർമ്മേനിയൻ പാത്രിയർക്കീസിൻെറ തിരഞ്ഞെടുപ്പ് തുർക്കി ഗവർമ്മെൻറ് കുറെ കൊല്ലങ്ങളായിട്ടു് തടഞ്ഞിരിക്കുകയായിരുന്നു. ആ തടസ്സം ഇപ്പോൾ മാററുകയാൽ, Hachadurian എന്നു പേരായ തെക്കേ അമേരിക്കയിലെ അർമ്മേനിയൻ മെത്രാപ്പോലീത്തായെ തുർക്കിയിലെ അർമ്മേനിയൻ പാത്രിയർക്കീസായി കഴിഞ്ഞദിവസം ഇസ്റ്റാംബൂളിൽ അവരോധിച്ചിരിക്കുന്നു. ഈ സ്ഥാനകർമ്മത്തിൽ റോമൻകത്തോലിക്കർ, ഗ്രീക്കു ഓർത്തഡോക്സ് സഭാപ്രതിനിധികളും സംബന്ധിച്ചിരുന്നു എന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്.

Reg. No. T 64 Licence No. 894 Date 20-8-1946 Reg. M 8526

# THE CHURCH WEEKLY

(8-ാം പേജിൽനിന്നു തുടർച്ച)

യിത പുതിയ 49-ാം വകുപ്പ് 1951 ഏപ്രിൽ 1-ാം൹-ക്കു മുമ്പ് സ്ത്രീധനം പറ്റിപ്പോയ ആളുകളെ ഏതുപ്രകാരമാണു ബാധിക്കുന്നതു് എന്നു് പ്രത്യേകം ചിന്താവിഷയമാണു്. ഏപ്രിൽ 1-ാം൹-ക്കുശേഷം സ്ത്രീസന്താനങ്ങൾക്കു് പുത്രന്മാരെപ്പോലെയുള്ള തുല്യാവകാശമാകയാൽ സ്ത്രീധനം എന്ന പ്രശ്നം ഉദിക്കുന്നതുമില്ലാ. പൂർവ്വനിയമത്തെ റദ്ദാക്കിക്കൊണ്ടു പുതിയ പിന്തുടർച്ചനിയമം നടപ്പിൽ വരുത്തിയ 1951-ലെ 3-ാം ആക്റ്റ് 6-ാം വകുപ്പിൽ പറഞ്ഞിട്ടുള്ളതു് റദ്ദാക്കപ്പെട്ട നിയമമനുസരിച്ചു് അതുവരെ ഉണ്ടായിട്ടുള്ള പ്രവർത്തനങ്ങളേയും അവകാശങ്ങളേയും ബാദ്ധ്യതകളേയും പുതിയ നിയമം എതിരായി ബാധിക്കുന്നതല്ല എന്നാണെന്നു് പ്രത്യേകം പ്രസ്താവ്യമാണു്.

പുതിയ നിയമം (The Indian Succession Act, 1925) അതിനു മുമ്പ് ബ്രിട്ടീസ് ഇൻഡ്യയിൽ നടപ്പിലായ 1865-ലെ നിയമത്തെ പരിഷ്കരിച്ചുണ്ടായതാണു്. ആ നിയമം ഇന്ത്യൻ പ്രദേശങ്ങളിൽ നടപ്പിലിരിക്കയാണു്. തിരുവിതാംകൂറിൽ 1092-ലാണു ക്രിസ്ത്യൻപിന്തുടർച്ചാനിയമം പ്രത്യേകമായി സൃഷ്ടിക്കപ്പെട്ടതു്. ബ്രിട്ടീഷ് ഇൻഡ്യയിലെ നിയമം അന്നു് അതേപടി തിരുവിതാംകൂറിൽ നടപ്പിലാക്കാൻ നിവൃത്തിയില്ലാത്തതിനു് പറഞ്ഞ പ്രധാന കാരണങ്ങൾ മൂന്നാണു്. 1) തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികൾ മുഖ്യമായി കർഷകസമുദായവും അവരിൽ ഭൂരിപക്ഷവും ചെറിയ ചെറിയ വസ്തു ഉടമസ്ഥരുമാണു്. ചെറുതരം വസ്തുക്കളെ പുത്രസന്താനങ്ങൾ തമ്മിൽ ഭാഗിക്കാൻ വ്യവസ്ഥയുണ്ടെങ്കിലും പുത്രികൾക്കു് കൂടി ഭാഗാവകാശം നൽകി ചെറുതരം വസ്തുക്കളെ പിന്നെയും കൂടുതൽ ഭാഗാർഹമാക്കുന്നതു നീതിയും രക്ഷയുമല്ലാ. പുത്രിമാരും സഹോദരികളും വിവാഹശേഷം സ്വകുടുംബത്തിൽ നിന്നു് വളരെ ദൂരം പോയി താമസിക്കേണ്ടിവരുമെന്നതുകൊണ്ടു് കുടുംബത്തിനടുത്തു് വീതത്തിൽ സിദ്ധിക്കുന്ന വസ്തുക്കളെ ശരിയായി കൃഷിചെയ്യുന്നതിനു് അവർക്കു സാധിക്കാതെ വരുന്നു. ഇൻഡ്യൻ നിയമം ബാധിക്കുന്ന യൂറോപ്യന്മാരും യൂറേഷ്യരും യഹൂദന്മാരും കാർഷികസമുദായാംഗങ്ങളല്ലാ. അവിടത്തെ ഇൻഡ്യൻ ക്രിസ്ത്യാനികളായ മിക്ക വ്യക്തികളും ഓരോ ജോലി പ്രമാണിച്ചു്, വീട്ടുവിട്ടു അന്യദിക്കുകളിൽ താമസക്കാരും ഭൂസ്വത്തോ സ്വന്തമായ കൃഷിസ്ഥലങ്ങളോ ഇല്ലാത്തവരും ആയിരുന്നു. മലബാറിലെ സുറിയാനിക്രിസ്ത്യാനികൾ എപ്പോഴും കർഷകവർഗ്ഗമായിരുന്നെങ്കിലും സാമ്രാജ്യത്തിന്റെ അഗണ്യമായ ഒരു മൂലയിൽ താമസിച്ചിരുന്നതിനാൽ അവരെപ്പറ്റി ഇൻഡ്യൻ നിയമം പാസ്സാക്കിയ കാലത്തു് വേണ്ടവിധം ആലോചിക്കാൻ ഇടവന്നിട്ടില്ല. 2) തിരുവിതാംകൂറിലെ ക്രിസ്ത്യാനികളിൽ ഇന്നും ചിലടത്തു കൂട്ടുകുടുംബ സമ്പ്രദായ ലക്ഷ്യങ്ങളുണ്ടു്. അവിടെ ഇൻഡ്യൻ പിന്തുടർച്ചക്രമം ന്യായമായിരിക്കയില്ല. 3) ഭൂരിപക്ഷം ജനങ്ങളും ഇൻഡ്യൻ പിന്തുടർച്ചാനിയമം നടപ്പിലാക്കുന്നതിനെ പ്രതികൂലിക്കുന്നവരാണു്. ഇതാണു് ഏറ്റവും പ്രധാന കാരണം. എന്നാൽ ഈ കാരണങ്ങളെ താങ്ങുന്ന മനോഗതി ഉൽപ്പതിഷ്ണുക്കളിൽ നിന്നു് കുറേശ്ശയായി മാറി സ്ത്രീകളുടെ അവകാശം വർദ്ധിപ്പിക്കുന്നതിനു് പിന്നീടു പല അഭിപ്രായഗതികളും ഉണ്ടായിട്ടുണ്ടു്. എങ്കിലും ക്രിസ്ത്യൻസമുദായത്തിന്റെ ഇന്നത്തെ ഭൂരിപക്ഷാഭിപ്രായം എന്തെന്നു് ആലോചിക്കയോ അറിയുകയോ ചെയ്യാതെയും 1092-ലെ തിരുവിതാംകൂർ നിയമത്തിന്നു [illegible]ദ്ധമായ പരിതസ്ഥിതികളെ പ്രത്യേ[illegible] ഗണിക്കാതെയുമാണു് ഇപ്പോഴത്തെ പുതിയ പിന്തുടർച്ചക്രമം നിയമമായി നടപ്പിലാക്കപ്പെട്ടിരിക്കുന്നതു്.

ഇൻഡ്യൻ പിന്തുടർച്ച നിയമം അണു് ഇന്നു തിരുവിതാംകൂർ—കൊച്ചി സംസ്ഥാനത്തുള്ള ക്രിസ്ത്യാനികൾക്കു് ബാധകമായിരിക്കുന്നതെന്നു് അറിയാത്തവരും തിരുവിതാംകൂറിൽ പ്രത്യേക നിയമമുള്ളതുകൊണ്ടു് ഇൻഡ്യൻ നിയമത്തിൽനിന്നു് തിരുവിതാംകൂറിനെ ഒ

(ശേഷം 6-ാം പേജിൽ)





Printed and Published by N. M. Abraham B A. at The Malayala Manorama Press. Kottayam